25 years

Kandanad

Diocesan BULLETIN

A PUBLICATION OFTHE KANDANAD EAST DIOCESE OFTHE MALANKARA ORTHODOX SYRIAN CHURCH

Vol. 7 No. 5, 15 May 2019

എഡിറ്റോറിയൽ

# ദൈവരാജ്യത്തിലെ തൊഴിൽ നീതി

**2019**-ലെ തൊഴിലാളി ദിനം കടന്നു പോയിരിക്കുന്നു. ലോകത്തെങ്ങുമുള്ള തൊഴിലാളി വർഗ്ഗത്തിന്റെ ചുമതലകളും അവകാശങ്ങളും അനുസ്മരിക്കുന്നതിനും അവർക്ക് വേണ്ടിയുള്ള ക്ഷേമ പദ്ധതികൾക്ക് രൂപം നൽകി നടപ്പിലാക്കുന്നതിനുമാണ് ഓരോ വർഷവും മെയ് ഒന്ന് ലോകതൊഴിലാളി ദിനം ആയി ആചരിച്ചുവരുന്നത്. ദൈവരാജ്യത്തിലെ തൊഴിൽ നീതി വ്യക്തമാക്കുന്ന ഒരു ഉപമ വേദപുസ്തകത്തിലുണ്ട്. വി. മത്തായി എഴുതിയ സുവിശേഷം 20-ാം അദ്ധ്യായം 1 മുതൽ 20 വരെ വാക്യങ്ങളിൽ അതു നമുക്ക് വായിക്കാം.

പുത്രൻ തമ്പുരാൻ മനുഷ്യാവതാരം ചെയ്തതിന്റെ ഉദ്ദേശ്യം ദൈവരാജ്യസ്ഥാപനമായിരുന്നു. ‘നിന്റെ രാജ്യം വരണമേ’ എന്നു പ്രാർത്ഥിക്കുവാൻ കർത്താവു തന്നെയാണ് നമ്മെ പഠിപ്പിച്ചത്. നിന്റെ രാജ്യം എന്നതുകൊണ്ട് ദൈവരാജ്യം എന്നാണ് കർത്താവ് അർത്ഥമാക്കുന്നത്. ആ രാജ്യത്ത് ഞങ്ങളെ കൊണ്ടെത്തിക്കേണമേ എന്നു പ്രാർത്ഥിക്കുവാനല്ല യേശു ആവശ്യപ്പെടുന്നത്. മറിച്ച് അത് ഈ ലോകത്ത് സ്ഥാപിക്കപ്പെടണമേ എന്നാണ്. തന്റെ ഉപദേശങ്ങൾ സ്വീകരിച്ച് ആചരിക്കുന്ന ഒരു ജനസമൂഹം രൂപം കൊള്ളുന്നത് കണ്ടുകൊണ്ടാണ് “ദൈവരാജ്യം സമീപിച്ചിരിക്കുന്നു; അല്ലാ, അതു വന്നിരിക്കുന്നു. അതിപ്പോൾ തന്നെ നിങ്ങൾക്കിടയിലുണ്ട്” എന്നെല്ലാം പ്രഖ്യാപിക്കുന്നത്. ക്രൈസ്തവമൂല്യങ്ങൾ അനുസരിച്ചുമാത്രം ജീവിക്കുന്നവർക്കിടയിൽ ദൈവരാജ്യം ഉണ്ട് എന്നാണ് ഇതിന്റെ അർത്ഥം. ലോകത്തെവിടെയുമുള്ള ജനങ്ങൾ ക്രൈസ്തവമൂല്യങ്ങൾ അനുസരിച്ചു ജീവിക്കുന്ന അവസ്ഥാവിശേഷം സംജാതമായിക്കഴിയുമ്പോൾ ദൈവരാജ്യത്തിന്റെ സംസ്ഥാപനം പൂർത്തിയാകും. ആ ശുശ്രൂഷയ്ക്കുള്ള നിയോഗമാണ് ക്രിസ്തു സകലരേയും ഏൽപിച്ചിട്ടുള്ളത്. അത് യുഗാന്ത്യത്തോളം തുടരുന്ന പ്രവർത്തനമാണ്, ദൈവരാജ്യത്തിന്റെ കെട്ടുപണിയിൽ യഥാശ്ക്തി പങ്കുചേരുകയാണ് ഓരോ വ്യക്തിയുടെയും ദൗത്യം.

ദൈവരാജ്യത്തിലെ തൊഴിൽ നീതിയാണ് മേൽസൂചിപ്പിച്ച ഉപമയിലെ പ്രതിപാദ്യം ഒരു മണിക്കൂർ മുതൽ 12 മണിക്കൂർ വരെ പണിയെടുക്കുന്നവരെ നമുക്കിവിടെ കാണാം. 12 മണിക്കൂർ തന്റെ മുന്തിരിത്തോപ്പിൽ പണിയെടുക്കുന്നവർക്ക് ഒരു വെള്ളിനാണയം ആണ് തോപ്പിന്റെ ഉടമസ്ഥൻ കൂലിയായി പറഞ്ഞൊത്തിരുന്നത്. മറ്റുള്ളവർക്ക് ന്യായമായ തുകയും വാഗ്ദാനം ചെയ്തിരുന്നു. സന്ധ്യയോടെ, ജോലി തീർന്നപ്പോൾ അദ്ദേഹം എല്ലാ തൊഴിലാളികളെയും വിളിച്ച് പിൻപന്മാർ മുതൽ മുൻപന്മാർ വരെ മുറയായി വിളിച്ച് കാര്യസ്ഥനെക്കൊണ്ട് കൂലി നൽകിച്ചു. അവസാനം വന്നവർക്ക് ഒരു വെള്ളി നാണയം വീതം കൂലി നൽകിയപ്പോൾ മറ്റുള്ളവർ കൂടുതൽ കിട്ടുമെന്നു പ്രതീക്ഷിച്ചു. എന്നാൽ എല്ലാവർക്കും ഒരേ കൂലിയാണ് നൽകിയത്. അതായത് ജോലിസമയത്തിന് ആനുപാതികമായി കൂലി വ്യത്യാസം വരുത്തിയില്ല. 12 മണിക്കൂർ അദ്ധ്വാനിച്ചവർക്കും 1 മണിക്കൂർ അദ്ധ്വാനിച്ചവർക്കും ഒരു വെള്ളിനാണയം വീതം മാത്രം. 1 മണിക്കൂർ പണിയെടുത്തവർക്ക് 1/12 വെള്ളിനാണയമേ അർഹപ്പെട്ടിരുന്നുള്ളഊ എന്നത് സത്യം. എന്നാൽ എല്ലാവർക്കും ഒരേ കൂലിയാണ് നൽകപ്പെട്ടത്. ഇതെന്തൊരു നീതി? നാമും ചോദിച്ചുപോകും.

എന്നാൽ ഇങ്ങനെ ചിന്തിക്കൂ. ആ തൊഴിലാളികളെല്ലാം പൂർണ്ണസമയം ജോലിചെയ്യാൻ തയ്യാറായി

## ഉള്ളടക്കം



തൊഴിലുടമകളെ കാത്തിരുന്നതാണ്. എന്നാൽ പിൻപേ പിൻപേ വന്നവർക്ക് തൊഴിലവസരം ലഭിക്കുന്നത് വൈകിയാണ്. അതിനവർ കുറ്റക്കാരല്ലല്ലോ. 11-ാം മണിക്കൂറിൽ ജോലിക്കുവന്നവരോട് അവർ അതുവരെ ജോലിക്ക് പോകാത്തത് എന്തുകൊണ്ടാണെന്ന് മുന്തിരിത്തോപ്പിന്റെ ഉടമസ്ഥൻ ചോദിക്കുന്നുണ്ട്. ''ആരും ഞങ്ങളെ ജോലിക്ക് വിളിക്കാത്തതുകൊണ്ട്'' എന്നായിരുന്നു അവരുടെ മറുപടി. അതിനവരെ പഴിച്ചുകൂടാ. എല്ലാവരും അവർക്കു ലഭിച്ച സമയം മുഴുവൻ ജോലി ചെയ്തു. എല്ലാവർക്കും തുല്യവേതനം കിട്ടുകയും ചെയ്തു. അതാണ് ദൈവിക നീതി. കാരണം എല്ലാവരും ദൈവത്തിന്റെ സൃഷ്ടികളാണ്.

ഈ തൊഴിലാളികളിൽ ഓരോരുവനും ഓരോ കുടുംബമുണ്ടായിരുന്നിരിക്കണം. കുടുംബാംഗങ്ങൾ ഇവർ പണിയെടുത്തുകൊണ്ടുവരുന്ന പണവും കാത്തിരിക്കുകയായിരുന്നിരിക്കും. ഒരുപക്ഷേ അവർക്ക് അന്നന്ന് ലഭിക്കുന്ന കൂലി ആയിരുന്നിരിക്കും അവരുടെ കുടുംബങ്ങളുടെ ഏകവരുമാനം. അവരുടെ ആവശ്യങ്ങൾ ഒരുപോലെ കാണേണ്ടതുണ്ട്. അതുകൊണ്ടാണ് എല്ലാവർക്കും ഒരേ കൂലി നൽകിയത്. ഒരു വെള്ളിപ്പണത്തിൽ കുറഞ്ഞാൽ ഒരു കുടുംബത്തിന്റെ ഒരു ദിവസത്തെ ഉപജീവനത്തിനു തികയുമായിരുന്നില്ല. ആർക്കും കൂട്ടിവയ്ക്കാൻ മാത്രം പണം നൽകേണ്ടതുമില്ല. ഒരു വെള്ളി നാണയത്തിലധികം ആർക്കും വാഗ്ദാനം ചെയ്തിരുന്നുമില്ല. അതുകൊണ്ട് മുമ്പന്മാർക്ക് അതിലധികം ആവശ്യപ്പെടാനും ന്യായമുണ്ടായിരുന്നില്ല. ദൈവരാജ്യത്തിന്റെ കെട്ടുപണിയിൽ പങ്കുചേരുന്ന നമുക്കെല്ലാം ഒരേ സേവനകാലമല്ല ലഭിക്കുന്നത്. ശൈശവത്തിലും, ബാല്യത്തിലും, കൗമാരത്തിലും, യുവത്വത്തിലും, മധ്യവയസിലും, വൃദ്ധതയിലും പടുവൃദ്ധതയിലുമൊക്കെ ഇഹലോകവാസം വെടിയേണ്ടവരുണ്ട്. അവർക്കെല്ലാം ഓരേ ശുശ്രൂഷാകാലമല്ല ലഭ്യമാകുന്നത്. എങ്കിലും തുല്യവേതനം നൽകുന്നതല്ലേ ന്യായം?. ദൈവിക നീതി അതുതന്നെയാണ്.

ഇതിൽ മുമ്പന്മാർക്ക് അമർഷമുണ്ടായത് സ്വാഭാവികമാണ്. അതുകൊണ്ടാണവർ പിറുപിറുത്തത്. അപ്പോൾ തോട്ടമുടമയുടെ ചോദ്യം ''ഞാൻ ഒരു വെള്ളിപ്പണമല്ലേ നിങ്ങളുമായി കൂലി പറഞ്ഞൊത്തത്. അതു ലഭിച്ചല്ലോ. എങ്കിൽ അതുമായി മടങ്ങിക്കോളൂ.''

ഇക്കാലത്താണെങ്കിൽ ഇവിടെ ഒരു പ്രതിഷേധ-അവകാശ സമരത്തിന് സർവ്വ സാധ്യതയുമുണ്ട്. നേതൃത്വം രൂപപ്പെടുവാനും നേതാക്കൾ എഴുന്നേൽക്കാനുമൊക്കെ പറ്റിയ അവസരം. പക്ഷേ, അവിടെ അതുണ്ടായില്ല. കാരണം ലംഘനമില്ലാത്തതുതന്നെ. സാധാരണ നീതിയുടെ സ്ഥാനത്ത് അധിക നീതി കാണിക്കുകയാണുണ്ടായത്. എല്ലാവർക്കും ഒരേ നീതി. എല്ലാവർക്കും ഒരേ കൂലി. നോക്കുകൂലിയില്ല, കമ്മീഷനില്ല, കൈക്കൂലിയില്ല, പിന്നെയെന്തിന് സമരം?

ദൈവരാജ്യത്തിൽ നേതാക്കളും, പ്രതിനിധികളും, ഭരണകർത്താക്കളും ആവശ്യമില്ല. എല്ലാം സത്യവും, നീതിയും സുതാര്യവും. രോഗികൾ ഉള്ളിടത്തല്ലേ ഡോക്ടറെ ആവശ്യമുള്ളൂ. അക്രമം നടക്കുന്നിടത്തല്ലേ പോലീസിനെ വേണ്ടൂ? ഇത്തരം തിന്മകളൊന്നും ദൈവരാജ്യത്തിലില്ല. അവിടെ വേണ്ടത് ശുശ്രൂഷയും ശുശ്രൂഷകരും മാത്രം. ദൈവമേ! നിന്റെ രാജ്യം വരണമേ.

**മെത്രാപ്പോലീത്തായുടെ കത്ത്**

# ഡോ. ഡി. ബാബു പോൾ: ചില മായാത്ത ഓർമ്മകൾ

എന്നെക്കാൾ പത്തുവയസ്സിനു മേൽ പ്രായക്കൂടുതൽ ഉണ്ടായിരുന്ന ഡി.ബാബുപോളിനെ ഒരിക്കലും ഞാൻ എന്റെ മെത്രാൻ പദവി വച്ച് പേരു വിളിച്ചിട്ടില്ല. ഉയർന്ന ഒരു ബ്യൂറോക്രാറ്റ് ആയിരുന്നതിന്റെ പേരിൽ 'സർ' എന്ന് സംബോധന ചെയ്തിട്ടുമില്ല. പരിചയപ്പെട്ട നാൾ മുതൽ ഞാൻ അദ്ദേഹത്തെ 'അങ്കിൾ' എന്നാണ് വിളിച്ചിരുന്നത്. എന്നിരുന്നാലും ഒരു പ്രസിദ്ധീകരണത്തിൽ അദ്ദേഹത്തെപറ്റിയുള്ള ഓർമ്മകൾ കുറിക്കുമ്പോൾ ഞാൻ വിളിച്ചിരുന്ന ആ പദം ഉപയോഗിക്കുന്നില്ല. അദ്ദേഹത്തിന്റെ പേരുതന്നെ ചേർക്കുവാനുള്ള സ്വാതന്ത്ര്യം എടുക്കുകയാണ്. ബാബു പോളിനെ സംബന്ധിച്ച വ്യക്തിപരമായ ചില ഓർമ്മകൾ മാത്രമേ ഈ കത്തിൽ ഉൾപ്പെടുത്തുന്നുള്ളൂ.

ബാബുപോൾ രോഗമൂർച്ഛയിലെത്തിയതും ഭൗതിക ജീവിതത്തിൽ നിന്നും വിരമിച്ചതും ആകസ്മികമായിട്ടായിരുന്നു. ഞാൻ രോഗവിവരം അറിഞ്ഞപ്പോൾ തന്നെ അദ്ദേഹം തിരുവനന്തപുരത്ത് ഒരു സ്വകാര്യ ആശുപത്രിയുടെ തീവ്ര പരിചരണ മുറിയിൽ അബോധാവസ്ഥയിൽ എത്തിയിരുന്നു. അതുകൊണ്ട് മരണത്തിനു മുമ്പ് ഒന്നു കാണുവാനോ, ഒരു വാക്ക് സംസാരിക്കുന്നതിനൊ നിർഭാഗ്യവശാൽ എനിക്ക് അവസരം കിട്ടിയില്ല. രോഗവിവരം ഞാൻ അറിഞ്ഞ ദിവസം തന്നെ രാത്രിയിൽ അദ്ദേഹത്തിന്റെ ജീവാത്മാവ് ശരീരത്തോട് വിട പറഞ്ഞു. അദ്ദേഹത്തിന്റെ സഹോദരൻ റോയി പോളിൽ നിന്ന് മരണവാർത്ത അറിയിച്ചുകൊണ്ടുള്ള സന്ദേശം രാത്രി 12.37 തൊട്ട് എന്റെ ടെലിഫോണിൽ എന്റെ ശ്രദ്ധ കാത്തു കിടക്കുന്നുണ്ടായിരുന്നു. രാവിലെ തന്നെ ഞാൻ തിരുവനന്തപുരത്തിനു പുറപ്പെടാൻ ഒരുങ്ങുന്നതിനിടയിൽ റോയി പോളിന്റെ ടെലിഫോൺ വിളി വീണ്ടുമെത്തി. ശവസംസ്കാരശുശ്രൂഷകൾ നടക്കുന്നത് ജന്മദേശമായ കുറുപ്പംപടിയിലാണെന്നും അവിടെ എന്റെ സാന്നിദ്ധ്യം ഉണ്ടാകണമെന്നും ഒരു ശുശ്രൂഷ നടത്തണമെന്നും ആവശ്യപ്പെട്ടുകൊണ്ടായിരുന്നു അത്.

ഏകദേശം രണ്ടു മാസം മുമ്പായിരുന്നു അദ്ദേഹത്തിന്റെ വസതിയിൽ ഞാൻ അദ്ദേഹത്തെ അവസാനമായി സന്ദർശിച്ചത്. ശരീരം തടിച്ചതിന്റെ അസ്വസ്തതകൾ അല്ലാതെ മരണം അടുത്തെത്തിയതിന്റെ യാതൊരു ലക്ഷണവും സംസാരത്തിലും ചലനത്തിലും അന്നു കണ്ടില്ല. ഒരു സൂചനയും നൽകാതെയുള്ള അദ്ദേഹത്തിന്റെ ദേഹവിയോഗവാർത്ത വിശ്വസിക്കാൻ തന്നെ എനിക്കു പ്രയാസമായിരുന്നു. കുറുപ്പുംപടിയിലെ വീട്ടിലെത്തിയപ്പോൾ മുഖച്ഛായ പോലും പാടെ മാറിയ അദ്ദേഹത്തിന്റെ മൃതശരീരമാണ് ഞാൻ കണ്ടത്. മറ്റു മേൽപ്പട്ടക്കാർ ശുശ്രൂഷയ്ക്കുള്ള അവരുടെ ഊഴംകാത്ത് നിന്നിരുന്നതിനാൽ മരണാനന്തര ശുശ്രൂഷയുടെ ഒരു ക്രമം ഹ്രസ്വമായി നിർവ്വഹിച്ച് ചുരുക്കം വാക്കുകളിൽ കുടുംബാംഗങ്ങളെ അനുശോചനം അറിയിച്ച് പരേതാത്മാവിന് നിത്യശാന്തി നേർന്ന് ഞാൻ മടങ്ങിപ്പോന്നു. മരവിച്ച മനസ്സും ശൂന്യമായ മസ്തിഷ്കവുമായിട്ടായിരുന്നു എന്റെ മടക്കയാത്ര.

എന്നെ സംബന്ധിച്ചിടത്തോളം ദീർഘകാലത്തെ ഊഷ്മളമായ ഒരു സൗഹൃദബന്ധമാണ് അദ്ദേഹത്തിന്റെ വിയോഗത്തോടെ നഷ്ടപ്പെട്ടത്. എന്നെ വ്യക്തിപരമായി ഏറെ കരുതുകയും സ്നേഹിക്കുകയും ചെയ്ത മനുഷ്യനായിരുന്നു ബാബു പോൾ. 29 വർഷങ്ങൾക്കു മുമ്പ് മുവാറ്റുപുഴ അരമനാങ്കണത്തിൽ വച്ച് എന്റെ മെത്രാഭിഷേക ശുശ്രൂഷയിൽ പങ്കെടുത്തതുമുതൽ ആരംഭിച്ചതായിരുന്നു ആ ബന്ധം. സ്ഥാനാരോഹണത്തെ തുടർന്നു നടന്ന പൊതുസമ്മേളനത്തിൽ മറ്റു വിശിഷ്ടാതിഥികൾക്കൊപ്പം അദ്ദേഹവും നവാഭിഷിക്തനായ മെത്രാപ്പോലീത്തായുടെ തുടർ ശുശ്രൂഷകൾക്ക് വിജയാശംസകൾ നേർന്നു. മലങ്കരസഭയിലെ പാത്രിയർക്കീസ് വിഭാഗത്തിന് ആ മെത്രാഭിഷേകം ഒരു പുതുയുഗപ്പിറവിയായി ഭവിക്കട്ടെ എന്നദ്ദേഹം പ്രാർത്ഥിച്ചു. ആ കാലയളവിൽ പാത്രിയർക്കീസ് കക്ഷിയിൽ രൂക്ഷമായിക്കൊണ്ടിരുന്ന ആഭ്യന്തര കലഹവും അന്തഃഛിദ്രവും അദ്ദേഹത്തിന്റെ മനസ്സ് മടുപ്പിച്ചതിന്റെ പ്രതിഫലനമായിരുന്നു ആ സഭാസ്നേഹിയുടെ വാക്കുകളിൽ പ്രകടമായ നൊമ്പരവും പ്രത്യാശയും. ഞങ്ങൾ രണ്ടുപേരുടേയും വൈദികരായിരുന്ന പിതാക്കന്മാർ തമ്മിൽ സാമാന്യം നല്ല അടുപ്പം ഉണ്ടായിരുന്നു. എന്നാൽ ഞങ്ങൾ തമ്മിൽ ആദ്യമായി നേരിൽ കാണുന്നതും സംസാരിക്കുന്നതും എന്റെ മെത്രാൻ സ്ഥാനാരോഹണവേളയിലായിരുന്നു.

അധിക നാളുകൾ കഴിയുന്നതിനു മുമ്പ് കുറുപ്പംപടി സെന്റ് മേരീസ് പള്ളിയിൽ വി. കുർബ്ബാനാർപ്പണത്തിനുള്ള ഒരവസരം എനിക്കു ലഭിച്ചു. ആ പള്ളിയിലെ പെരുന്നാൾ ആയിരുന്നു എന്നാണ് എന്റെ ഓർമ്മ. വി. മദ്ബഹായിൽ ശുശ്രൂഷകനായി ബാബുപോളും ഉണ്ടായിരുന്നു. പരി. പാത്രിയർക്കീസ് ബാവ നൽകിയ സചിത്ര ബഹുമതിചക്രം ശുശ്രൂഷക്കുപ്പായത്തിനു പുറമെ അണിഞ്ഞ് ആകാര സൗഷ്ഠവവും കുലീനതയും ഗാംഭീര്യവും ഒത്തിണങ്ങിയ ആ വലിയ മനുഷ്യന്റെ ചിത്രം ഇന്നും എന്റെ മനസ്സിൽ മങ്ങൽ ഏൽക്കാതെ തെളിഞ്ഞു നില്ക്കുന്നു. വി. കുർബ്ബാന കഴിഞ്ഞ് പ്രഭാത ഭക്ഷണ സമയത്ത് പലതും സംസാരിച്ചിരിക്കുന്നതിനിടയിൽ അദ്ദേഹം പറഞ്ഞു. ''ഒരു മെത്രാച്ചൻ തിരുവചന ശുശ്രൂഷ ഭംഗിയായി നടത്തുന്നതു കേട്ടിട്ട് ഏറെ നാളുകളായിരുന്നു. ഇന്നത് സാധിച്ചു.'' എന്നെ ഒന്നു പ്രോത്സാഹിപ്പിക്കുന്നതിന് അദ്ദേഹം പറഞ്ഞതായിരിക്കും. എന്തായിരുന്നാലും അത്യാവശ്യ ഒരുക്കത്തോടെ മാത്രം വചന ശുശ്രൂഷ നടത്തുവാൻ പ്രേരണ നൽകിയ ആ വാക്കുകൾ ഇന്നും എന്റെ മനസ്സിൽ സ്പന്ദിച്ചുകൊണ്ടിരിക്കുന്നു.

ഞാൻ മേൽപ്പട്ട സ്ഥാനമേറ്റതിന് ഒന്നു രണ്ടു വർഷം മുമ്പ് തന്നെ പാത്രിയർക്കീസ് പക്ഷത്തെ ഏതാനും മെത്രാന്മാർ അന്നത്തെ ശ്രേഷ്ഠകാതോലിക്കാ ബാവയ്ക്കെതിരെ കലഹക്കൊടി ഉയർത്തി സഭാന്തരീക്ഷം കലുഷിതമാക്കിക്കൊണ്ടിരുന്നു. ദിവന്നാസ്യോസ് മെത്രാച്ചന്റെ മുഖ്യ കാർമ്മികത്വത്തിൽ അരങ്ങേറിയ ഈ കലക്കൽ പ്രക്രിയയ്ക്ക് തടയിടാൻ ബാബുപോളിന് പ.പാത്രിയർക്കീസ് ബാവയുമായുണ്ടായിരുന്ന അടുപ്പം ഉപയോഗപ്പെടുത്തിയില്ല എന്നതായിരുന്നു എന്റെ ആക്ഷേപം. അതുകൊണ്ട് ഈ ആഭ്യന്തര സംഘർഷത്തിൽ മനസ്സുമടുത്ത് ഞാൻ ഡയോസിസൻ ബുള്ളറ്റിനിൽ 'സഭയുടെ ഘടന മാറണം' എന്ന ശീർഷകത്തിൽ എഴുതിയ ലേഖനപരമ്പരയിൽ ബാബുപോളിനെയും കണക്കിനു പരിഹസിച്ചു. അതുകൊണ്ടായിരിക്കണം അദ്ദേഹം തന്റെ ഒരു ലേഖനത്തിൽ ഇപ്രകാരം എഴുതിയത് 'തൂമ്പയെ തൂമ്പയെന്നു വിളിക്കുവാൻ തിരുമേനിക്കുള്ള ചങ്കൂറ്റം എന്റെ സത്യവാങ്മൂലം കൊണ്ട് സ്ഥാപിക്കേണ്ടതല്ല. തൂമ്പയെന്നു തിരുമേനി സങ്കല്പിക്കുന്നതിനെയും കയറി തൂമ്പയെന്നു വിളിച്ചുകളുയും എന്നുകൂടി ചേർക്കാതിരിക്കാൻ എനിക്കു കഴിയുകയില്ല.' അദ്ദേഹത്തെ പ്രതിസ്ഥാനത്തു നിർത്തി കടന്നാക്രമിച്ചത് മനസ്സിൽ നിന്ന് മായാത്തതിനാലുണ്ടായ അദ്ദേഹത്തിന്റെ പ്രതികരണം ആയിരുന്നിരിക്കാം ഇത്. ഇതൊക്കെയാണെങ്കിലും എന്റെ അപക്വമായ ആ വിമർശനത്തിൽ അദ്ദേഹം പ്രകോപിതനായില്ല. ആരോടോ അദ്ദേഹം ഈ സംഭവവുമായി ബന്ധിച്ചു പറഞ്ഞു: ''ഞാൻ കളക്ടറായിരുന്ന കാലത്ത് വള്ളിനിക്കർ പ്രായക്കാരനായിരുന്ന തിരുമേനി അവിവേകം പറഞ്ഞാലും അതു ക്ഷമിക്കാനുള്ള സ്നേഹവും സന്മനസ്സും എനിക്കുണ്ട്.'' അദ്ദേഹത്തിന് എന്റെ പേർക്കുണ്ടായിരുന്ന നിരുപാധിക സ്നേഹമായിരുന്നു ഞങ്ങളുടെ സൗഹൃദത്തെ എന്നും നിലനിർത്തിയത്.

1995-ൽ സഭാക്കേസിൽ സുപ്രീംകോടതിയിൽ നിന്നുണ്ടായ വിധിക്കുശേഷം സമാധാന ആലോചനയ്ക്കായി ചേർന്ന നേതൃയോഗത്തിൽ ഞാൻ പ്രകടിപ്പിച്ച എന്തോ ഒരഭിപ്രായം ബാബുപോളിനെ ചൊടിപ്പിച്ചു. വാസ്തവത്തിൽ എന്റേത് ബാബുപോളിന് എതിരെയുള്ള വിമർശനമൊന്നുമായിരുന്നില്ല. എങ്കിലും അദ്ദേഹം എന്നെ പരസ്യമായി കുറ്റപ്പെടുത്തി. ഞാൻ അതിനു മറുപടി പറഞ്ഞില്ല. സഭാപരമായ അഭിപ്രായപ്രകടനത്തിന് വ്യക്തിപരമായ ആക്ഷേപം മറുപടിയല്ലല്ലോ. എന്നാൽ എന്നെ അത്ഭുതപ്പെടുത്തിയത് തുടർന്ന് നടന്ന കാര്യമാണ്. അത്തരത്തിലുള്ള ഒരു പ്രതികരണം തന്നിൽ നിന്ന് ഉണ്ടായതിൽ ഖേദം പ്രകടിപ്പിച്ചുകൊണ്ട് അദ്ദേഹം എനിക്കു കത്തയച്ചു. ആ കത്തിന്റെ കോപ്പി ആ യോഗത്തിൽ പങ്കെടുത്ത സകലർക്കും പോയി. അതാണ് ബാബുപോളിന്റെ നന്മയും വീണ്ടുവിചാരവും. അക്കാര്യം അനുസ്മരിച്ച് അദ്ദേഹം പിന്നീടൊരു ലേഖനമെഴുതി. ''തിരുമേനി എന്നെ വരമൊഴിയിൽ പരിഹസിച്ചിട്ടുണ്ട്. (സഭയുടെ ഘടനമാറണം എന്ന ലേഖനപരമ്പര സൂചകം) ഞാൻ തിരുമേനിയെ വായ്മൊഴിയിലും ആക്ഷേപിച്ചിട്ടുണ്ട്. അത് വേറെ.'' അവിടെ പറയുന്ന 'അതു വേറെ' പ്രയോഗം ശ്രദ്ധിക്കപ്പെടേണ്ടതാണ്. അതായത് ഞങ്ങൾ തമ്മിൽ ഇങ്ങനെയൊക്കെ ഉണ്ടായെന്നു വരും. എന്നാൽ അത് ഞങ്ങളുടെ വ്യക്തിബന്ധത്തെ ബാധിക്കുകയില്ല എന്നു സൂചന. വേണ്ടത്ര ആലോചനയില്ലാതെ ഞങ്ങൾ പരസ്പരം വിമർശിച്ചെന്നിരിക്കും. എന്നാൽ അതിന്റെ നീരസം ഒരിക്കലും ഞങ്ങൾ മനസ്സിൽ വച്ചു നടന്നിട്ടില്ല. അടിക്കാനും തിരിച്ചടിക്കാനും (വാക്കുകൾകൊണ്ടു മാത്രം) ഉള്ള സ്വാതന്ത്ര്യം നഷ്ടപ്പെടുത്താതെ മനസ്താപപ്പെടാനും ഖേദം പ്രകടിപ്പിക്കുവാനുമുള്ള മാന്യതയും എന്റെ നേർക്കുണ്ടായിരുന്ന സ്നേഹം, സന്മനസ്സ് എന്നിവയും ആ വലിയ മനുഷ്യനിൽ എന്നെന്നും പ്രകടമായിരുന്നു. എന്നാൽ അത്തരത്തിലുള്ള വകതിരിവ് എന്റെ ഭാഗ

ത്തുനിന്ന് ഔപചാരികമായി ഉണ്ടായിട്ടില്ല. എന്നാൽ ഇതിനെല്ലാം മാപ്പു ചോദിക്കാനുള്ള അവസരം എനിക്ക് നൽകാതെ പൊടുന്നനേ അദ്ദേഹം നിത്യതയിൽ മറഞ്ഞു! ഏതായാലും മന:പൂർവ്വമല്ലാതെ എന്നിൽ നിന്നു വന്നുപോയിട്ടുള്ള മുള്ളുവാക്കുകൾ അദ്ദേഹം ക്ഷമിച്ചു. അതാണ് 'അതുവേറെ കാര്യം' എന്ന പ്രയോഗത്തിൽ അദ്ദേഹം സൂചിപ്പിക്കുന്നത്. അതെനിക്ക് അറിയാമായിരുന്നതുകൊണ്ടാണ് ഒരു ഔപചാരിക ഖേദപ്രകടനത്തിന് ഉള്ള അവസരം നീങ്ങിപ്പോയത്.

ഞാൻ മേൽപ്പട്ടസ്ഥാനത്ത് അവരോധിക്കപ്പെട്ട് മൂന്നുമാസം കഴിഞ്ഞപ്പോൾ 1990 ആഗസ്റ്റിൽ ഡയോസിസൻ ബുള്ളറ്റിന്റെ ആദ്യ ലക്കം പുറത്തിറങ്ങി. കണ്ടനാട് ഭദ്രാസനത്തിന്റെ ചരിത്രത്തിലെ അത്തരത്തിലുള്ള ആദ്യസംഭവമായിരുന്നു അത്. സഭാ-ഭദ്രാസന വാർത്തകൾ, സഭാ സാമൂഹിക വിഷയങ്ങൾ സംബന്ധിച്ച ലേഖനങ്ങൾ, അനുകാലിക സംഭവങ്ങൾ സംബന്ധിച്ച ചർച്ചകൾ, സാമൂഹ്യ-രാഷ്ട്രീയ-സാമ്പത്തിക-മത വിഷയങ്ങൾ സംബന്ധിച്ച ക്രിസ്തീയ വേദശാസ്ത്രവിചിന്തനങ്ങൾ, തിരുവചനപഠനം, എന്നിവയയായിരുന്നു പ്രസിദ്ധീകരണത്തിന്റെ ഉള്ളടക്കത്തിൽ ഉദ്ദേശിച്ചത്. എല്ലാമാസവും അത് പ്രസിദ്ധീകരിക്കുവാൻ കഴിയും എന്ന ഉറപ്പുമുണ്ടായിരുന്നില്ല. ദ്വൈമാസിക ആയിപ്പോലും പ്രസിദ്ധീകരിക്കാൻ സാധിക്കുമൊ എന്നു നിശ്ചയമില്ലായിരുന്നു. ഇഷ്ടമുള്ളപ്പോൾ മാത്രം പുറത്തിറങ്ങിയ അതിനെ 'ഇഷ്ടിക' എന്നു വിളിക്കേണ്ടിവരുമെന്ന് ആരോ നടത്തിയ കമന്റ് ഓർക്കുന്നു. ഏതായാലും അന്നു തുടങ്ങിയ ആ പ്രസിദ്ധീകരണം ദൈവകൃപയാൽ ഇന്നും തടസ്സം കൂടാതെ തുടർന്നു വരുന്നു. വരിക്കാരെകണ്ടെത്തുവാനുള്ള തീവ്രശ്രമമൊന്നും നടത്തിയിട്ടില്ലെങ്കിലും പ്രബുദ്ധമായ ഒരു അനുവാചക പറ്റം അതിനെന്നുമുണ്ട്. ഇതിന്റെ ആദ്യ ലക്കത്തിന്റെ ഒരു കോപ്പി ബാബുപോളിനും അയച്ചുകൊടുത്തു. അധികദിവസം കഴിയുന്നതിനു മുമ്പ് അദ്ദേഹത്തിന്റെ ഒരു പോസ്റ്റ് കാർഡ് കിട്ടി. അതിൽ എഴുതിയിരുന്നത് "അയച്ച സാധനം കിട്ടി. നന്നായിരിക്കുന്നു. എന്നാൽ Bulletin എന്നതിന്റെ അവസാനം ആവശ്യമില്ലാത്ത ഒരു e ചേർത്തിട്ടുണ്ട്. അത് വിട്ടുകളയുക." പ്രസിദ്ധീകരണത്തെക്കുറിച്ച് ഒരു നല്ല അഭിപ്രായം ലഭിച്ചു എന്നു മാത്രമല്ല അതിന്റെ ശീർഷകത്തിൽത്തന്നെ വന്നുപോയ അക്ഷരപ്പിശക് തിരുത്താനും അവസരം കിട്ടി. ഏറെപ്പേർ മാസിക കാണുകയും വായിക്കുകയും ചെയ്തെങ്കിലും ഒരു അഭിപ്രായപ്രകടനവും ഒപ്പം തന്നെ ഒരു തിരുത്തും നടത്തുവാൻ ബാബുപോൾ മാത്രമേ സന്മനസ്സുകാണിച്ചുള്ളൂ.

ഞാൻ പട്ടമേറ്റ കാലത്ത് മലങ്കര സഭ ഭിന്നിച്ചു നിൽക്കുകയായിരുന്നു. ബാബു പോളും ഞാനും പാത്രിയർക്കീസ് പക്ഷക്കാരായിരുന്നു. 'വടക്കർ' ആയിരുന്നതുകൊണ്ടും ഇടവക-കുടുംബ സ്വാധീനംകൊണ്ടും ആ വിഭാഗത്തിന്റെ നേതൃത്വവുമായുള്ള ബന്ധം നിമിത്തവുമാണ് ആ പക്ഷത്ത് നില്ക്കാനിടവന്നത്. എന്നാൽ ഞാൻ നിന്നിരുന്ന വിഭാഗത്തോട് കടുത്ത വൈകാരിക ബന്ധമൊന്നും എനിക്കുണ്ടായിരുന്നില്ല. ബാബുപോളിനും ഉണ്ടായിരുന്നതായി എനിക്കു തോന്നിയിട്ടില്ല. പ്രത്യേക സാഹചര്യത്തിൽ ഞങ്ങൾ രണ്ടുപേരും ആ പക്ഷത്തുനിന്നിരുന്നു എന്നുമാത്രം. മത ഘടനയോട്, ഒരു വൈകാരിക ബന്ധം അപകടമാണെന്നാണ് എന്നും എനിക്കുള്ള ചിന്ത. വ്യക്തിയുടെ ചിന്താസ്വാതന്ത്ര്യത്തെ അത് പരിമിതപ്പെടുത്തുന്നു. സഭാദ്ധ്യക്ഷന്മാരോടും പരിധിവിട്ട് വിധേയത്വം കാണിക്കാനും ശ്രമിച്ചിട്ടില്ല. ആദരവ് അർഹിക്കാത്ത സഭാധികാരികളെ സ്ഥാനത്തിന്റെയും അധികാരത്തിന്റെയും പേരിൽ ചുമക്കാൻ സന്നദ്ധരായി നടക്കുന്ന അന്തസ്സും വിമർശനബുദ്ധിയും ഇല്ലാത്തവർ സഭാരംഗത്ത് ധാരാളം ഉണ്ട് എന്നത് ഒരു വസ്തുതയാണ്. ഒരു വിഭാഗത്തിന്റെ ഭാഗമായിരുന്നപ്പോഴും പിളർപ്പ് നിർഭാഗ്യകരമായിപ്പോയി എന്ന ചിന്തയാണ് ഞങ്ങൾ രണ്ടുപേർക്കും ഉണ്ടായിരുന്നത്. മാത്രമല്ല, മറുഭാഗത്തുനിന്നവരിൽ ആദരണീയവരായവരുമായി നല്ല ബന്ധം പുലർത്താനും ഞങ്ങൾ ഇരുവരും ശ്രദ്ധിച്ചിരുന്നു. ഫിലിപ്പോസ് മാർ തെയോഫിലോസ്, പൗലോസ് മാർ ഗ്രിഗോറിയോസ് തുടങ്ങിയ മേൽ പട്ടക്കാരോടുണ്ടായിരുന്ന ബന്ധം അങ്ങനെയുള്ളതായിരുന്നു. ബാബുപോളാകട്ടെ ഓർത്തഡോക്സ് സഭയുടെ നിരവധി പരിപാടികളുമായി 1995-ലെ കോടതിവിധിക്കു മുമ്പും സഹകരിച്ചിട്ടുള്ള വ്യക്തിയാണ്. എന്നിട്ടും അദ്ദേഹത്തിന്റെ വിയോഗവേളയിൽ സന്നിഹിതരായി യാത്രാമൊഴി ചൊല്ലുവാനോ, ഒരു അനുശോചനക്കുറിപ്പ് ഇറക്കുവാനോ ഉള്ള വകതിരിവ് ഓർത്തഡോക്സ് സഭാ നേതൃത്വത്തിലുള്ള ആരും തന്നെ കാണിച്ചില്ല. അത് നെറിവുകേടായിപ്പോയെന്നാണ് എന്റെ ചിന്ത.

അതല്ലല്ലോ വിഷയം. സാന്ദർഭികമായി ഇത്രയും പറഞ്ഞെന്നുമാത്രം. സഭയുടെ ഐക്യത്തെപ്പറ്റി ഞങ്ങൾ രണ്ടുപേരും ഏറെ സ്വപ്നങ്ങൾ കണ്ടിരുന്നു. അതുകൊണ്ട് 1990 കളുടെ ആരംഭത്തിൽ ഹൈക്കോടതിവിധിക്കു ശേഷം ആർച്ച് ബിഷപ്പ് പൗവ്വത്തിൽ,

ശ്രമം മുൻ പാത്രിയർക്കീസ് കക്ഷിയിൽ ശക്തമായി ഉണ്ടായിരുന്നു. ഒരു പാത്രിയർക്കീസ്, ഒരു കാതോലിക്ക, ഒരു ഭരണ ഘടന എന്നിവയുടെ അടിസ്ഥാനത്തിൽ ഐക്യം ഉണ്ടാകണമെന്ന് ശക്തമായി ബാബുപോൾ ഉൾപ്പെടെ പാത്രിയർക്കീസ് നേതൃത്വത്തിലെ ഗണ്യമായ വിഭാഗം ആഗ്രഹിച്ചെങ്കിലും അവർക്ക് മാർ ദിവന്നാസിയോസിന്റെ നേതൃത്വത്തിൽ അരങ്ങേറിയ വിഘടിത മുന്നേറ്റത്തെ തടയാനായില്ല. ആ മുന്നേറ്റമാണ് പാത്രിയർക്കീസ് വിഭാഗത്തിലെ ഇന്നത്തെ അന്ത:ഛിദ്രത്തിനും നിയമപരമായ നിലനില്പില്ലായ്മയ്ക്കും പ്രധാന കാരണമായത്. തീർച്ചയായും സ്ഥിതിഗതികൾ ഇന്നത്തെ നിലയിൽ എത്തിച്ച് ഐക്യപ്രക്രിയയെ തകർത്തതിൽ ഓർത്തഡോക്സ് സഭയിലെ ചിലർക്കുള്ള നിർണ്ണായക പങ്ക് മറച്ചുവയ്ക്കാനായിട്ടല്ല ഇത് പറയുന്നത്. എന്നാൽ സഭയെപ്പറ്റി ശരിയായ ധാരണയും ചിന്താശേഷിയും ഉള്ളവരെ അവഹേളിച്ച് നിഷ്ക്രിയരാക്കി സ്വന്തം താത്പര്യം വൈതാളികരെക്കൊണ്ട് ഉച്ചത്തിൽ ആക്രോശിപ്പിച്ചുകൊണ്ട് ലക്ഷ്യം നേടുന്നതിന്റെ ചിത്രമാണല്ലോ പിന്നീട് കഴിഞ്ഞ കാലങ്ങളിൽ ഇരുഭാഗങ്ങളിലും തെളിഞ്ഞത്. ബാബുപോളിനെപോലുള്ള ധാരാളം പേർക്ക് ദു:ഖഹേതുവായത് ഇരു വിഭാഗത്തിലും പെട്ട സ്വാർത്ഥമതികളായ പൗരോഹിത്യ നേതൃത്വത്തിന്റെ ഐക്യവിരുദ്ധ നിലപാടായിരുന്നു.

പാത്രിയർക്കീസ് വിഭാഗത്തിന് അംഗീകൃതവും വ്യവസ്ഥാപിതവുമായ ഒരു ഭരണഘടന ഇല്ലാതെയും നിർവ്വചിക്കപ്പെട്ട സ്ഥാന ബന്ധങ്ങൾ കൂടാതെയും കോടതി വിധി അനാദരിച്ച് നിലനിൽക്കാനാവില്ല എന്ന് തിരിച്ചറിവിലേക്ക് എന്ന് വ്യക്തമാക്കിക്കൊണ്ട് പുതിയ രചനകൾ നിർവ്വഹിച്ചത് 1995 കോടതിവിധിയുടെ പശ്ചാത്തലത്തിലാണ്. എന്റെ ലക്ഷ്യവും ആത്മാർത്ഥതയും ഈ കൃതികളിലൂടെ തിരിച്ചറിഞ്ഞ് പിൻതുണ നൽകിയ വ്യക്തിയായിരുന്നു ബാബുപോൾ. സുപ്രീംകോടതി വിധിക്കുശേഷം സഭയുടെ ഗതി നിയന്ത്രിക്കുന്നതിൽ പങ്കുള്ള ഒരു സഭാമേലധ്യക്ഷൻ എന്ന നിലയിൽ ഞാൻ സഭയുടെ ഭാവിയെപ്രതി ധീരവും സത്യസന്ധവുമായ നിലപാട് എടുക്കണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. എന്നാൽ ഒരു അൽമായക്കാരൻ എന്ന നിലയിൽ പരസ്യ നിലപാട് എടുക്കുവാൻ 2002-നുശേഷം അദ്ദേഹം തയ്യാറായില്ല എന്നു മാത്രം.

1995-ലെ വിധിക്കുശേഷം സഭൈക്യത്തിനനുകൂലമായി സഖാപ്രഥമൻ ബാവയെക്കൊണ്ട് കല്പന എഴുതിക്കുവാൻ പ്രേരണ നൽകിയതും അതിന്റെ നക്കൽ തയ്യാറായാക്കിയതും ബാബുപോൾ ആയിരുന്നു. എന്നാൽ ആ കല്പന പള്ളികളിൽ വായിപ്പിക്കാതെ തടഞ്ഞ അന്ത്യോഖ്യ ഭക്തനാണ് ഇന്നത്തെ ശ്രേഷ്ഠ ബാവ എന്നതാണ് ചരിത്രം. സഭയുടെ ഭാവിയെ പ്രതി പരി. പാത്രിയർക്കീസ് ബാവാ ആലോചനാപൂർവ്വം എടുത്ത തീരുമാനം അട്ടിമറിച്ച് കൂടെ നിന്നവരെ പിൽക്കാലത്ത് അവകാശ വിമുക്തരാക്കിയവർ സഭയുടെ ഭാവിയും നന്മയും കരുതി അദ്ധ്വാനിച്ച ബാബു പോളിനെ സ്വാഭാവികമായും അവഗണിച്ചു എന്നത് സത്യം.

1995-ലെ സുപ്രിം കോടതി വിധിക്കു ശേഷം ആ വിധിയും സഭാഭരണ ഘടനയും അംഗീകരിച്ച് സഭയിൽ ഐക്യം പുന:സ്ഥാപിക്കുന്നതിന് ആത്മാർത്ഥമായ അലക്സാണ്ടർ മാർ തോമാ, ആർച്ച് ബിഷപ്പ് ബനഡിക്ട് ഗ്രിഗോറിയോസ് എന്നീ പിതാക്കന്മാർ സഭൈക്യത്തിനുവേണ്ടി സാധ്യത ആരാഞ്ഞപ്പോൾ പാത്രിയർക്കീസ് വിഭാഗത്തിലെ സിനഡിനെക്കൊണ്ട് അനുകൂലമായ നിലപാടെടുപ്പിക്കുവാൻ കഴിഞ്ഞു. മധ്യസ്ഥരുമായി സംസാരിക്കുന്നതിന് ചുമതലപ്പെട്ടവർ യൂഹാനോൻ മാർ മിലിത്തിയോസ് തിരുമേനിയും, ബാബു പോളും ഞാനുമായിരുന്നു. ഞങ്ങൾ അവരുമായി കണ്ട് വിഷയം ചർച്ചചെയ്തു. എന്നാൽ ദേവലോകത്തുനിന്ന് ആ നീക്കത്തിന് സഹകരണം ഉണ്ടായില്ല. സുപ്രീംകോടതിയിൽ നിന്നും കേസിന്റെ വിധി വന്നിട്ടാകാം പരിഹാരശ്രമം എന്നായിരുന്നു പ്രതികരണം. സുപ്രിം കോടതിയിൽ നിന്ന് പാത്രിയർക്കീസ് വിഭാഗത്തിന് അനുകൂലമായ ഒരു വിധി ഉണ്ടാകാൻ സാധ്യത ഇല്ലാതിരിക്കുകയും ഓർത്തഡോക്സ് സഭ യോജിപ്പിനുള്ള നിർദ്ദേശം തള്ളുകയും ചെയ്ത ദുർഘട സാഹചര്യത്തിൽ ആശയ അടിസ്ഥാനത്തിൽ പാത്രിയാർക്കീസ് വിഭാഗത്തെ പുനർസംഘടിപ്പിക്കുവാനുള്ള തന്ത്രത്തിന്റെ ഭാഗമായിട്ടാണ് 'ഇത് വിശ്വാസത്തിന്റെ കാര്യം' എന്ന ഗ്രന്ഥ രചനയിലൂടെ ഞാൻ ശ്രമം നടത്തിയത്. പാത്രിയർക്കീസ് പക്ഷക്കാരുടെ പ്രാമാണികഗ്രന്ഥം ഉണ്ടായത് ഇങ്ങനെയാണ്. അത് പാത്രിയർക്കീസ് ക ക്ഷിക്ക് ആശയ അടിത്തറ ഉണ്ടാക്കാനും അതിന്റെ നിലനിൽപിനും വേണ്ടി ചെയ്ത ഒരു ഗ്രന്ഥ രചനയായിരുന്നു. വി. സി. സാമുവൽ അച്ചനെക്കൊണ്ട് അതിന് മറുപടി എഴുതിച്ചെങ്കിലും ഇതിനെ ഫലപ്രദമായി പ്രതിരോധിക്കുവാൻ ഓർത്തഡോക്സ് പക്ഷത്തിനു കഴിഞ്ഞുമില്ല. ഇനി വിശ്വാസ പ്രശ്നം ഉദിക്കുന്നില്ല

**സദാചാരചിന്ത**

# ഉതവിയുടെ മാഹാത്മ്യം

**മോയിൻ ഖാസി**

**തി**രികെ സഹായിക്കാൻ കഴിവില്ലാത്ത ആർക്കെങ്കിലും ഏതെങ്കിലും നല്ലകാര്യം നിങ്ങൾ ചെയ്തുകൊടുത്തിട്ടില്ലെങ്കിൽ ഇന്നോളം നിങ്ങൾ യഥാർത്ഥത്തിൽ ജീവിച്ചിട്ടില്ല. ജോൺ ബന്യന്റെ പ്രസിദ്ധമായ വാക്കുകളാണ് ഇവ.

മറ്റുള്ളവരെ സഹായിക്കുക എന്നത് നമ്മുടെ ജീവിതത്തെ കൂടുതൽ സന്തോഷകരവും അർത്ഥവത്തും ആക്കിത്തീർക്കുന്നു. ഈ ചിന്ത നമുക്കിടയിൽ സഹസ്രാബ്ദങ്ങളായി പ്രചാരമുള്ളതാണ്. സ്നേഹിക്കപ്പെടുന്നതിനെക്കാൾ മറ്റുള്ളവരെ സ്നേഹിക്കുന്നത് നമ്മുടെ ജീവിതത്തിൽ കൂടുതൽ സന്തോഷവും സാഫല്യവും നേടാൻ സഹായകമാണെന്ന് യവനചിന്തകനായ അരിസ്റ്റോട്ടിൽ അഭിപ്രായപ്പെട്ടിട്ടുണ്ട്. മറ്റനേകരുടെ ജീവിതനിലവാരം മെച്ചപ്പെടുത്തു ന്നതിനുവേണ്ടി ലോകത്തെമ്പാടുമുള്ള ഉദാരമതികളായ ആളുകൾ ചെയ്തുകൊണ്ടിരുന്ന സത്പ്രവൃത്തികൾ ഈ വസ്തുത തെളിയിക്കുന്നു. പ്രത്യുപകാരം അസാധ്യമായ പാവങ്ങൾക്കായി ചെയ്യപ്പെടുന്ന പരസ്യപ്പെടുത്താത്ത സത്കർമ്മങ്ങളാണ് ഏറ്റവും മഹനീയമായ പുണ്യപ്രവൃത്തികൾക്ക് മാതൃക. എല്ലാ മതങ്ങളും അതിനെ പ്രോത്സാഹിപ്പിക്കുന്നു. ഔദാര്യമനസ്കത, നിസ്വാർത്ഥത, ത്യാഗം, ദയ എന്നിവയെല്ലാം അത്തരം സദ്ഗുണങ്ങളിൽപ്പെടുന്നു. മനുഷ്യത്വത്തെ ഉയർത്തിപ്പിടിക്കുവാനും പ്രോത്സാഹിപ്പിക്കുവാനുമുള്ള സ്വഭാവവിശേഷമാണ് യഥാർത്ഥ ജീവന കല (art of living) ഔദാര്യമനസ്കത പ്രകടമാക്കുവാൻ വൈകിപ്പോയെന്ന് ആരും കുണ്ഠിതപ്പെടേണ്ടതില്ല. ഉതവിയെ (charity) ജീവിതലക്ഷ്യമായി കാണുക, അതിന്റെ നേർക്ക് പിച്ചവയ്ക്കുക, പിന്നെ നടന്നു നീങ്ങുക. അതേവേണ്ടു ജീവിത സുഖത്തിന്.

നാണയ കുംഭങ്ങൾ നിങ്ങളെ സന്തുഷ്ടരാക്കുമെന്ന് ധരിക്കേണ്ട.

---

സഭാംഗങ്ങൾ വരുവാൻ സഭാനേതൃത്വത്തിലെ അട്ടിമറിക്കാർ അനുവദിച്ചില്ല. സഭൈക്യം മലങ്കര സഭയുടെ ആവശ്യവും പാത്രിയർ ക്കീസ് വിഭാഗത്തിന്റെ നിലനിൽപിന് അനിവാര്യവുമാണെന്ന് തിരിച്ചറിയാൻ മനസ്സുവയ്ക്കാതെ മനുഷ്യന്റെ വികാരത്തെ ചൂഷണം ചെയ്ത് ഭിന്നിപ്പിക്കുകയാണല്ലോ പാത്രിയർക്കീസ് കക്ഷി നേതൃത്വം ചെയ്തു വരുന്നത്. ഈ നീക്കത്തിനു മുമ്പിൽ കാഴ്ചക്കാരനായി നില്ക്കാനേ ബാബുപോളിന്, 'അവഗണിക്കപ്പെട്ട ഒരു പാത്രിയർക്കീസ് പക്ഷക്കാരൻ' എന്ന നിലയിൽ സാധിച്ചുള്ളൂ വിഭാഗീയ സംവിധാനം സഭാധികാരികൾ കെട്ടിപ്പടുക്കുന്നതുകാണുമ്പോൾ തങ്ങളുടെ അടിസ്ഥാനനിയോഗങ്ങൾക്കും സുവിശേഷതാത്പര്യങ്ങൾക്കും വില നൽകുന്നവർക്ക് അന്തം വിട്ടുനിൽക്കാനേ സാധിക്കുമായിരുന്നുള്ളൂ. ഈ സ്ഥിതി ഇന്നും തുടരുന്നു. തന്റെ സഭയെ സംബന്ധിച്ച മനോഭാരം പങ്കിടാൻ പറ്റാത്ത അവസ്ഥയിൽ ബാബുപോൾ എത്തിച്ചേർന്നു. ഇത് ഏല്പിച്ച ആഘാതത്തിൽ നിന്ന് അദ്ദേഹത്തിന് മോചനം പ്രാപിക്കാൻ ജീവിതാന്ത്യം വരെ സാധിച്ചില്ല എന്നാണ് ഞാൻ കരുതുന്നത്. യാക്കോബായ സുറിയാനി ക്രിസ്ത്യാനി സഭയുടെ രൂപപ്പെടൽ ഞങ്ങൾ രണ്ടുപേരെയും സംബന്ധിച്ച് വേദന സൃഷ്ടിച്ച സംഭവമായിരുന്നു. സഭയെ ശാശ്വതമായി ഭിന്നിപ്പിക്കുവാനുള്ള തന്ത്രത്തിന്റെ പരീക്ഷണമായിരുന്നു അത്. സഭാതർക്കങ്ങൾക്ക് പൂർണ്ണമായ നിയമപരിഹാരം ഉണ്ടായപ്പോൾ സന്മനസ്സുകാണിച്ച് സ്വാർത്ഥലക്ഷ്യങ്ങൾക്ക് വിധേയപ്പെടാതെ ഇരു ഭാഗത്തുമുള്ളവർ സഭയുടെ മൗലിക താത്പര്യങ്ങളും മൂലവിളിയും തിരിച്ചറിഞ്ഞ് ഐക്യത്തിനു ശ്രമിക്കേണ്ടതായിരുന്നു. അതുണ്ടായില്ല. 2002 നുശേഷം പ്രത്യേക സാഹചര്യങ്ങളിൽ ഭിന്നചേരികളിൽ നിൽക്കേണ്ടിവന്ന ഞങ്ങൾ രണ്ടുപേരും സഭയുടെ ഭാവി സംബന്ധിച്ച ദു:ഖത്തിൽ കൂട്ടായ്മ ആചരിക്കുകയായിരുന്നു. എങ്കിലും നിരാശരാകാതെ സഭയുടെ ഐക്യവും സാക്ഷ്യവും സ്വപ്നം കണ്ട് അത് സാക്ഷാത്കരിക്കുന്നതിനുള്ള അന്വേഷണവുമായി രണ്ടിടത്തായി ഞങ്ങൾ കഴിഞ്ഞുവരവെയായിരുന്നു അദ്ദേഹത്തിന്റെ ആകസ്മിക വിയോഗം. *(തുടരും)*

സസ്നേഹം,

നിങ്ങളുടെ
അത്താനാസ്യോസ് തോമസ്
മെത്രാപ്പോലീത്ത

മറിച്ച്, നിങ്ങൾ സമ്പന്നരല്ലെങ്കിൽപ്പോലും ഉള്ള ധനം ഇല്ലാത്തവരുമായി പങ്കുവയ്ക്കുക. അതു നിങ്ങളെ കൂടുതൽ സന്തോഷമുളളവരാക്കും. കൂടുതൽ കൂടുതൽ ആളുകൾ ഈ യാഥാർത്ഥ്യം മനസ്സിലാക്കിവരുന്നുണ്ടെന്ന വസ്തുത ശുഭകരമാണ്. ഇത് കൂടുതൽ ഉത്കൃഷ്ടമായ ജീവിത വീക്ഷണം നമുക്കു നൽകുന്നു. വിൻസ്റ്റൻ ചർച്ചിൽ ഇപ്രകാരം ഉറപ്പിച്ചുപറയുന്നു നമുക്കു കിട്ടുന്നതുകൊണ്ട് നാം ഉപജീവിക്കുന്നു. നാം നൽകുന്നതുകൊണ്ട് ഒരു ജീവിതം സൃഷ്ടിക്കുന്നു. (We make a living by what we get. We make a life by what we give)

എല്ലാം ഈശ്വരനിൽ നിന്നു വരുന്നു. ഒടുവിൽ എല്ലാം ഈശ്വരനിലേക്കുതന്നെ മടങ്ങി എത്തുന്നു എന്ന കാഴ്ചപ്പാട് നമ്മെ ഭരിക്കുന്നതിനാൽ നാമെല്ലാം ദൈവാനുഗ്രഹങ്ങളുടെ സൂക്ഷിപ്പുകാർ എന്ന നിലയിൽ മാത്രമേ സ്വയം കരുതാനാവൂ. ദൈവത്തിന്റെ പേരിൽ നാം ചെലവഴിക്കുന്നതെന്തും ലൗകീകവസ്തുക്കളോടുള്ള ആസക്തി നീക്കി നമ്മുടെ ഹൃദയങ്ങളെ ശുദ്ധീകരിക്കുന്നു. ഒരു വിധത്തിൽ പറഞ്ഞാൽ മറ്റുളളവർക്കുവേണ്ടി സ്വന്തം സ്വത്ത് ചെലവഴിക്കുന്ന ഒരു വ്യക്തി അവൻ ഈ ലോകത്തിൽ ദൈവത്തേക്കാൾ വലുതായി മറ്റൊന്നുമില്ല എന്ന വസ്തുതയാണ് സ്ഥിരീകരിക്കുന്നത്. സമ്പത്തിന്റെയും ഭൂമി നൽകുന്ന വിഭവങ്ങളുടെയും തുല്യമായ വിതരണം ഓരോ പൗരന്റെയും ബാധ്യതയായി ജനം കരുതാൻ തുടങ്ങിയിരിക്കുന്നു. മനുഷ്യ സമൂഹത്തിന് കീഴ്പ്പെടുത്താനാവാത്ത ചില വെല്ലുവിളികളെ മയപ്പെടുത്തുവാനുള്ള മനുഷ്യശേഷിയുടെ രൂപമായി കരുതാവുന്ന നന്മ, പരക്ഷേമതാത്പര്യം, നീതി എന്നീ വിചാരങ്ങൾ മഹാമനസ്കത എന്ന വിശാല വീക്ഷണത്തിൽ ആമഗ്നമാണ്. ഇത് ധനത്തിന്റെ തുല്യമായ പുനർവിതരണം സാധ്യമാക്കുന്ന ദൈവിക നീതിയാണ്. ദൈവം നമ്മെ ഇക്കാര്യം ഭരമേൽപിക്കുകയാണ്. സ്വത്തിന്റെ കാര്യത്തിൽ മനുഷ്യർ തമ്മിലുള്ള അന്തരം ഇല്ലാതാക്കാൻ ഇതുവഴി സാധ്യമാണ്. എല്ലാവർക്കും ഈശ്വരനെ സമീപിക്കുവാൻ തുല്യസ്വാതന്ത്ര്യമുള്ളതുപോലെ സ്വത്തുക്കൾ ജനങ്ങൾക്കിടയിൽ സ്വതന്ത്രമായി ഒഴുകിയെത്തുവാൻ ഒരു തടസ്സവും ഉണ്ടായിക്കൂടാ. ഇങ്ങനെ ഉതവി സാമ്പത്തികസ്ഥിതി സമത്വത്തിനുള്ള ഉപാധി മാത്രമല്ല സമ്പന്നർക്ക് പാവപ്പെട്ടവരുടെ നേർക്ക് അലിവ് തോന്നിപ്പിക്കുന്നതിനുള്ള ഉപകരണം കൂടിയാണെന്നുപറയാം.

സംഭാവന നൽകുമ്പോൾ നിങ്ങൾ അവലംബിക്കുന്ന രീതിയും പ്രധാനമാണ്. നൽകുന്നത് തിരികെ കിട്ടണം എന്ന ഉദ്ദേശ്യത്തോടെ ആയിരിക്കരുത്. മറിച്ച് 'നൽകണം' എന്നുള്ള നിങ്ങളുടെ ആഗ്രഹത്തിൽ നിന്നായിരിക്കണം. തിരിച്ചുകിട്ടണം എന്ന പ്രതീക്ഷയോടെയുള്ള ദാനം നിങ്ങളുടെ സന്തോഷത്തെ ഹനിക്കുക മാത്രമല്ല, പ്രത്യുപകാര ചിന്തമൂലം സ്വീകർത്താവിനെ ഭാരപ്പെടുത്തുകയും ചെയ്യും.

നാം ദാനധർമ്മം നിർവ്വഹിക്കുന്നത് പൂർണ്ണ ആത്മാവോടും മനസ്സോടും കൂടെയായിരിക്കണം. പാതി വിത്ത് മുളയ്ക്കുകയില്ലെന്നോർക്കുക. വിത്തു നട്ടുകഴിഞ്ഞ് അതിനെ ശുശ്രൂഷിക്കണം. എന്നാൽ അതിൽ നിന്നുള്ള ഫലസിദ്ധിയെക്കുറിച്ച് ചിന്തിക്കുക പോലും അരുത്. കൊടുക്കലും വാങ്ങലും യഥാർത്ഥത്തിൽ ഒന്നുതന്നെയാണ്. ബൈബിളിലെ വിലക്ക് ഓർക്കുക. നിന്റെ ഇടതുകൈ ചെയ്യുന്നതെന്തെന്ന് വലതുകൈ അറിയാതിരിക്കട്ടെ. അത്ര രഹസ്യമായിരിക്കണം ദാനം എന്നാണിതിന്റെ അർത്ഥം. ചരടുബന്ധമില്ലാതെ നിങ്ങൾ എന്തുനൽകുമ്പോഴും– വസ്തുവകകളോ, ആശംസയൊ, നിങ്ങളുടെ സമയമൊ എന്തുമാകട്ടെ, നിങ്ങളും സ്വീകർക്കാവായ അപരനെപ്പോലെ തന്നെ പോഷണം ലഭിച്ചവരായിത്തീരുകയാണ്.

(ഡക്കാൺ ക്രോണിക്കിളിനോട് കടപ്പാട്)

ചിന്ത

# വൈവിധ്യം

വചനം: വി. ലൂക്കോസ് 6:17

**ജോയി മേങ്കോട്ടിൽ**

*വി. ലൂക്കോസ് 6:17 അവൻ അവരോടുകൂടെ ഇറങ്ങി സമഭൂമിയിൽ നിന്നു.*

സുവിശേഷം രേഖപ്പെടുത്തുന്ന അപ്പസ്തോലന്മാരുടെ പേരുകളാണീ വിഭാഗം. പ്രാർത്ഥിച്ച്, ജാഗരിച്ച് തന്നോടുകൂടെ ആയിരിക്കുന്നതിനും, തന്റെ ദൗത്യത്തിന്റെ പിൻതുടർച്ചയ്ക്കുമായി ഭൂമിയുടെ അതിരുകളോളം അയക്കപ്പെടുന്നവർ തന്നെ. പന്തിരുവരെന്നത് വെറും പേരുകളുടെ അർത്ഥാലങ്കാരങ്ങളല്ല അതുകൊണ്ടുതന്നെ. ഈ തെരെഞ്ഞെടുപ്പ് ആകസ്മികവുമല്ല.

എല്ലാവരും സമൂഹത്തിന്റെ വെളിമ്പറമ്പുകളിൽ നിന്ന് കൂട്ടിച്ചേർക്കപ്പെട്ടവർ. അന്നത്തെ സാമൂഹ്യ പരിസരങ്ങളിലെ സാധാരണ തൊഴിലിടങ്ങളുടെ വിയർപ്പു മണക്കുന്നവർ തന്നെ. മുക്കുവനും ചുങ്കക്കാരനുമൊക്കെയല്ലാതെ പാണ്ഡിത്യഗർവ്വിന്റെ ഭാരം പേറുന്നവർ പോലുമില്ല പന്തിരുവരിലാരും. ഒരാൾ തന്റെ നാടിന്റെ വിമോചനത്തിനായി പൊരുതുന്ന തീവ്രവാദിയെന്നാണ് സുവിശേഷം തന്നെ അടയാളപ്പെടുത്തുന്നത്. ശിമയോനാണിത്. ഇക്കൂട്ടത്തിൽ തന്നെയാണ് റോമൻ ഗവൺമെന്റിനു വേണ്ടി ചുങ്കം പിരിക്കുന്നവനുമുള്ളത്. മറ്റു രണ്ടുപേരറിയപ്പടുക ഇടിമക്കളെന്നാണ്. ആ പേരിനു പിന്നിൽപ്പോലുമുണ്ട് പുരാവൃത്തങ്ങൾ ഒട്ടനവധി. ഈ കൂട്ടത്തിലൊരുവൻ തന്നെയാണല്ലോ ഗുരുവിന് മുപ്പത് വെള്ളി വിലയിട്ടതും.

വൈവിധ്യം നിറഞ്ഞ ജീവിത പരിസരങ്ങളിൽ നിന്ന് തന്നോടുകൂടെയായിരിപ്പാൻ ഒരു കൂട്ടായ്മ സൃഷ്ടിച്ചെടുക്കുക എന്നതു തന്നെ ആഴമായ ധ്യാനം ആവശ്യപ്പെടുന്നുണ്ട്. ദൈവത്തിന്റെ കരവേലയായ ഈ പ്രപഞ്ചത്തിലെ ചേതനവും അചേതനവുമായതെല്ലാം മനോഹരമാണ്. ഒപ്പം ശ്രേഷ്ഠവും! അതിന്റെ വൈവിധ്യങ്ങളോടെ അതിനെ സ്വീകരിക്കുവാനുള്ള നമ്മുടെയൊക്കെ കാഴ്ച തന്നെയാണ് പ്രശ്നം. വൈവിധ്യമാണ് പ്രപഞ്ചത്തിന്റെ സൗന്ദര്യമെന്ന് ഉൾക്കൊള്ളാൻ ക്രിസ്തുവിനേപ്പോലെ ഉള്ളിൽ പ്രഭയുണ്ടാകണം. നമ്മുടെയൊക്കെ വീട്ടകങ്ങളിലും കൂട്ടായ്മയിലുമൊക്കെ അതിന്റെ ആന്തരികശോഭ അതിന്റെ വൈവിധ്യം തന്നെയാകണം. ആർക്കുമാരെപ്പോലെയുമാകാനാവില്ല. ആർക്കും പകരം വയ്ക്കാനും മറ്റാർക്കുമാവില്ല. എന്തിന്, ഒരുദരത്തിൽ പിറന്നവർക്കുപോലുമവരുടെ വൈവിധ്യങ്ങളെ ചേർത്തുവയ്ക്കാനാവുമൊ! അപ്പോൾ ഇതുതന്നെയാണ് ഒന്നാമത്തെ തലം.

വൈവിധ്യങ്ങളോടെ ഓരോരുത്തരും ആയിരിക്കുന്ന അവസ്ഥയിൽ അവരെ ചേർത്തുപിടിക്കുക എന്നതുതന്നെ! യോഹന്നാന് ആ നെഞ്ചോട് ചേർന്ന് കിടക്കാനുള്ള സ്വാതന്ത്ര്യം ലഭിക്കുന്നത് ഇതുകൊണ്ടാവും.

രണ്ടാമതായി ഓരോരുവന്റെയും അനന്യതയെ അംഗീകരിക്കുക എന്നതുതന്നെ! അമ്മയുടെ ഉദരത്തിൽ ദൈവത്തിന്റെ കരം കൊണ്ടു മെനഞ്ഞ (സങ്കീ. 139:13) നമ്മിലോരോരുത്തരിലും അവന്റെ വിരൽപ്പാടുണ്ടെന്ന്. അപ്പോൾ പിന്നെ ആർക്ക് ആരെയാണ് മാറ്റിനിർത്താനാവുക.? എന്തിന്റെ പേരിലാണ് ആരേയും ചേർത്തുപിടിക്കാതിരിക്കാനാവുക! കൂടെ നടന്നിട്ടും മുപ്പതു വെള്ളിക്ക് ഗുരുവിനെ ഒറ്റുകൊടുത്ത യൂദായേയും 'സ്നേഹിതാ' എന്നു തന്നെ സംബോധന ചെയ്യുന്നതിന്റെ പൊരുൾ ഇതു തന്നെ. ദൈവമേ അവനിലുമുണ്ടല്ലോ ആ വിരൽപ്പാട്.

ഒരാശ്രമത്തിൽ നിന്ന് പഠനം പൂർത്തിയാക്കി ഒരു ശിഷ്യൻ കൂടി പടിയിറങ്ങുകയാണ്. സഹപാഠികളെല്ലാം അവന്റെ യാത്രയിൽ സന്തുഷ്ടമാണ്. കാരണം അവൻ ഗുരുവിനെ എപ്പോഴും വിമർശിക്കും. എന്തിനും ഏതിനും കുറ്റം കണ്ടെത്തും. ഒരു ശല്യമൊഴിയുന്നുവെന്ന തോന്നലാണവരിലും. ഗുരു മാത്രം സങ്കടപ്പെട്ടിരിക്കുന്നു. ഗുരുവിന്റെ സ്തുതി പാഠകർക്ക് ഇതു സഹിക്കാനായില്ല. അവർ കലമ്പുക തന്നെ ചെയ്തു. ഗുരു മെല്ലെ അവരോടായി പറഞ്ഞു: "ഞാനെന്നും എന്നെ വായിച്ചിരുന്നത് അവനിലൂടെയായിരുന്നു". ഗുരു വാവിട്ടു കരഞ്ഞു. അതെ, അതു തന്നെയാകണം വൈവിധ്യത്തിന്റെ കരുത്ത്.

## അറിയിപ്പ്

ഒരു വർഷത്തേയ്ക്ക് വരിസംഖ്യ അടച്ചിട്ടുള്ള ബഹുഭൂരിഭാഗം പേരുടെയും വരിസംഖ്യാ കാലാവധി കഴിഞ്ഞിരിക്കുകയാണ്. ദയവായി അത് പുതുക്കുക. 1000 രൂപ അടച്ച് ആയുഷ്ക്കാല വായനക്കാരാകുവാൻ ശ്രമിക്കുക.

**ബുള്ളറ്റിൻ വരിസംഖ്യ നിരക്ക്**

| | |
|---|---|
| 1 വർഷത്തേക്ക് | – 100 രൂ. |
| ആയുഷ്ക്കാലം | – 1000 രൂ. |
| വിദേശത്ത് | – 6000 രൂ. |

**വചന വിചാരം**

# ക്രിസ്തുവിന്റെ ശുദ്ധിവിചാരങ്ങളിലെ കലാപം ഒരു ബദൽ രാഷ്ട്രീയ വായന

മർക്കോസ് 1:40-45

**ഡീക്കൻ അജീഷ് ബാബു**

"പഴയ മുറിവുകൾ ഉണങ്ങാൻ സമയമായില്ല. അപ്പോഴേക്കും പുതിയ മുറിവുകൾ അവയ്ക്കുമേൽ ഉണ്ടാകുന്നു." Five Brocken Cameras എന്ന പാലസ്റ്റീനിയൻ സിനിമയിലെ സംഭാഷണമാത്. ഇന്നത്തെ ഭാരതത്തിലെ ജീവിത അവസ്ഥകൾ ഇതിന് സമമാണ്. ജാതി-മത-ലിംഗ അസമത്വത്തിൽ വ്രണം ബാധിച്ച ജീവിതങ്ങൾ ഭാരതത്തിന്റെ നേർക്കാഴ്ചയാണ്. യഹൂദാമതം ജീവിതത്തിൽ ഉണ്ടാകുന്ന രോഗത്തെയും, പ്രതിസന്ധികളെയും മതത്തിന്റെ ഘടനകളിൽ നിർണ്ണയിച്ച് മനുഷ്യനെ അശുദ്ധനായി പ്രഖ്യാപിക്കുന്ന സാമൂഹിക സാഹചര്യമാണുള്ളത്. മുറിയപ്പെട്ട മനുഷ്യശരീരത്തിൽ അശുദ്ധിയുടെ വിത്തുകൾ മതമൗലീക സ്വഭാവമുള്ള യഹൂദമതം നിർണ്ണയിച്ചു പോന്നിരുന്നു. അതിനാൽ അശുദ്ധി വിശുദ്ധി സങ്കൽപങ്ങൾ മനുഷ്യ അസ്തിത്വത്തിന് സങ്കീർണ്ണതകൾ സൃഷ്ടിച്ചതായിരുന്നുവെന്ന് ടെയ്‌ലർ അഭിപ്രായപ്പെടുന്നു. ഗേർഡ് തെയ്സന്റെ വീക്ഷണത്തിൽ ദൈവാലയത്തിന്റെ സാമ്പത്തിക ക്രയവിക്രയത്തിൽ ശുദ്ധി സങ്കൽപ്പത്തിന് കാര്യമായ പങ്കുണ്ട്. രാഷ്ട്രീയ ലക്ഷ്യത്തെ മുൻനിർത്തി ശുദ്ധിസങ്കൽപ്പങ്ങൾ മതത്തിന്റെ നിയമത്തിൽ ജനങ്ങളിലേക്ക് അടിച്ചേൽപ്പിച്ചു. അതുവഴി ദൈവാലയം മനുഷ്യന്റെ പൊതുവായ സ്വതന്ത്ര നിർണ്ണയ അവകാശം നഷ്ടപ്പെടുത്തി.

പഴയനിയമത്തിൽ ലേവ്യപുസ്തകം 13-ാം അദ്ധ്യായത്തിൽ പൗരോഹിത്യ കേന്ദ്രിത ശുദ്ധി നിയമം വ്യാഖ്യാനിക്കുന്നു. അത് ഉടമ്പടി സമൂഹത്തിന്റെ ശുദ്ധീകരണവുമായി ബന്ധപ്പെട്ടിരിക്കുന്നു. എന്നാൽ പുതിയ നിയമ യഹൂദ മത ശുദ്ധി സങ്കൽപ്പത്തിന് മതമേധാവിത്വത്തിന്റെ സ്വഭാവമുണ്ട്. അതിനാൽ കുഷ്ഠരോഗിയായാ മനുഷ്യന് ജീവിതത്തിൽ ചില സങ്കീർണ്ണതകളെ നേരിടേണ്ടി വരും. അശുദ്ധരായ കുഷ്ഠരോഗികൾ ജീർണ്ണിച്ച വസ്ത്രവും ജഡപിടിച്ച മുടിയും ചുണ്ടുകൾ കാണാത്തവണ്ണം വളർത്തിയ രോമങ്ങളുമായി കൂടാരത്തിനു പുറത്ത് (പാളയത്തിനു പുറത്ത്) ഉറക്കെ വിളിച്ചു പറയണം. "ഞാൻ അശുദ്ധനാണ്." പുരേഹിതൻ രോഗിയെ ശുദ്ധനാണെന്ന് പ്രഖ്യാപിച്ചെങ്കിലേ അവന്റെ സാമൂഹിക ജീവിതം തിരികെ കിട്ടൂ. ഭവനത്തിൽ നിന്നും സമൂഹത്തിൽ ഒറ്റപ്പെട്ടവന് ബന്ധങ്ങളുടെ കണ്ണി കൂട്ടിച്ചേർക്കണമെങ്കിൽ പുരോഹിതന്റെ കൽപ്പന അനിവാര്യമായിരുന്നു. ഇത് പൗരോഹിത്യന്റെ ആധിപത്യ സ്വഭാവത്തെ പ്രകടമാക്കുന്നതാണ്. ഇത്തരം സാമൂഹിക സാഹചര്യത്തിൽ ക്രിസ്തു വിഭാവന ചെയ്യുന്ന ശുദ്ധി സങ്കൽപം യേശുക്രിസ്തു വിഭാവന ചെയ്യുന്ന മാനവികതയിൽ അടിസ്ഥാനപ്പെട്ട ശുദ്ധി സങ്കൽപ്പവും തമ്മിൽ സംഘർഷത്തിലാണ്.

## ചെറുത്തുനിൽപ്പുകൾ

മിഷൽ ഫുക്കോയുടെ അഭിപ്രായത്തിൽ ഓരോ അസ്തിത്വത്തിനും സൗന്ദര്യാത്മകതയുണ്ട്. അസ്തിത്വത്തിന്റെ സൗന്ദര്യാത്മകതയെ സങ്കീർണ്ണതയിലേക്ക് നയിക്കുന്ന മൗലീകവാദസ്വഭാവമുള്ള മതമാണ് യഹൂദമതം. എന്നാൽ യേശുക്രിസ്തുവിനെ ഗലീലയുടെ പശ്ചാത്തലത്തിൽ വിശുദ്ധ മർക്കോസ് വ്യാഖ്യാനിക്കുമ്പോൾ ഡാനിയേൽ ജെ. ഹാരിംഗ്ടൺ സങ്കുചിത മതത്തിന് ബദലായ ക്രിസ്തുവിനെയാണ് വീക്ഷിക്കുന്നത്. അതായത് ദൈവാലയത്തിന്റെ ഘടനകളെ ക്രിസ്തു അങ്ങേയറ്റം വിമർശിക്കുന്നു. ദേവാലയത്തിന്റെ ചിഹ്ന ചിത്രങ്ങൾ കൊളോണിയൽ ശക്തിയുള്ളതാണ്. ദരിദ്രന്റെ സ്വത്വത്തെ അത് അങ്ങേയറ്റം കീഴ്പ്പെടുത്തിയിരിക്കുന്നു. അതിനു ബദലാണ് ക്രിസ്തു. ഇവിടെ കുഷ്ഠ രോഗിയായ മനുഷ്യൻ പറയുന്നു എനിക്കു ശുദ്ധമാകണം. ഗ്രീക്കിൽ "കതാറായിസെയിൻ" എന്ന ക്രിയാപദമാണ് ഉപയോഗിക്കുന്നത്. ഇതിന്റെ അർത്ഥം ശുദ്ധമാകാൻ പ്രഖ്യാപിക്കുക. make me clean എന്നതിനേക്കാൾ to declare clean എന്നാണ്. പൊതു ഇടത്തിൽ ക്രിസ്തുവിന്റെ പ്രഖ്യാപനത്തിനുവേണ്ടി ആഗ്രഹിക്കുന്ന കുഷ്ഠരോഗി, പൊതുസമൂഹത്തിന്റെ ഭാഗമായിത്തീരാനുള്ള ആഗ്രഹത്തെയാണ് വ്യക്തമാക്കുന്നത്. പരമ്പരാഗത മതനേതാക്കളും മതത്തിന്റെ ഘടനയും ശുദ്ധിസങ്കൽപത്തെ ഇഷ്ടപ്പെടുമ്പോൾ കുഷ്ഠരോഗിയായ മനുഷ്യൻ ഒറ്റപ്പെടുന്നു. ഈ ഒറ്റപ്പെടലിനോട് ക്രിസതു പ്രതികരിക്കുന്നത് കുഷ്ഠം പിടിച്ച വ്യക്തിയുടെ വാക്കുകേട്ട് അവന്റെ അരികിലേക്ക് നീങ്ങി. ഈ നീക്കത്തെ ഗ്രീക്കിൽ "സ്‌വ്ലാഗക്ക്നിസ്തെയിസ്"-മനസ്സലിവോടെ നീങ്ങി എന്ന് രേഖപ്പെടുത്തുമ്പോൾ മറ്റു ചില ഗ്രീക്ക് പരിഭാഷകളിൽ ഹർഗ്ഗിസ് നിസ് തെയിസ് - ദേഷ്യപ്പെട്ടു നീങ്ങി എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്.

ഈ വൈകാരികമായ ക്രിസ്തുവിന്റെ ഭാവം ഒറ്റപ്പെടുത്തിയ സങ്കുചിത മതത്തിനു നേരെയുള്ള ക്രിസ്തുവിന്റെ നീക്കമായിരുന്നു.

കുഷ്ഠരോഗിയായ മനുഷ്യൻ ക്രിസതുവിൽ ഒരു വീണ്ടെടുപ്പു

കാരനെ കണ്ടപ്പോൾ ക്രിസ്തു ഇടത്തെപ്പോലും പുനർനിർണ്ണയിക്കുന്നു, ദൈവാലയത്തിൽ നടത്തേണ്ട ആചാര അനുഷ്ഠാനങ്ങൾക്കു ബദലായി പൊതു ഇടത്തിൽ ദൈവാലയകേന്ദ്രിത ആദ്ധ്യാത്മികതയെ രൂപപ്പെടുത്തി. യേശുവിന്റെ ദിവ്യത്വത്തിന് പ്രതിരോധത്തിന്റെ മുഖമുണ്ടെന്ന്. വേദഭാഗത്തിന്റെ വ്യാഖ്യാന രചനയിൽ ഹാരിംഗ്ടൺ ക്രിസ്തു വിജ്ഞാനീയത്തെ പറയുന്നത് യേശുവിന്റെ മനുഷ്യത്വവും വൈകാരികതയും ആത്യന്തികമായി സ്വാതന്ത്ര്യം ലഭ്യമാകുന്നതിന് വേണ്ടിയായിരുന്നു.

ഒരു യഹൂദാ റബ്ബി തന്റെ പരിധികൾക്കപ്പുറത്തേയ്ക്ക് എത്തി തൊട്ടുകൂടാത്ത കുഷ്ഠരോഗിയെ സ്പർശിച്ച് സൗഖ്യം നൽകി. യേശുവിന്റെ സ്പർശനം ഒരു പക്ഷേ അവനെ വാരിപ്പുണർന്നതാകാം. അങ്ങനെ അവന്റെ മുറിവിന്റെ ആഴത്തിലേക്ക് ക്രിസ്തുവിന്റെ ശരീരം ചേർന്നുനിന്നു. മുറിഞ്ഞ ശരീരത്തെ ക്രിസ്തുവിന് തിരിച്ചറിയാൻ കഴിഞ്ഞത് മുറിവിന്റെ ആഴത്തെക്കുറിച്ച് സ്വയ അവബോധം ഉള്ളതുകൊണ്ടു മാത്രമാണ്. ജാപ്പനീസ് ദൈവശാസ്ത്രജ്ഞനായ കൊസാക്കോ കൊയാമോ അഭിപ്രായപ്പെടുന്നത്. ജനത്തോടൊപ്പം ജീവിക്കുന്ന ക്രിസ്തു ജനത്തിന്റെ മുറിവുകളിൽ തന്റെ മുറിവുകളെ കണ്ടു. ഇങ്ങനെ ക്രിസ്തു സങ്കുചിത മതത്തിന്റെ ശുദ്ധി സമവാക്യങ്ങളെയും അതിന്റെ രീതിശാസ്ത്രത്തെയും ചെറുത്തു തോൽപ്പിച്ചു.

**അപനിർമ്മാണ സമവാക്യങ്ങൾ**

ഹില്ലീസ് മില്ലറുടെ അഭിപ്രായത്തിൽ അപനിർമ്മാണം പാഠങ്ങളുടെ വൈരുദ്ധങ്ങൾക്ക് നേരെ വിരൽ ചൂണ്ടി പാഠത്തെ അട്ടിമറിക്കുന്നു. അരാഷ്ട്രീയ സമവാക്യങ്ങൾ വച്ചുപുലർത്തുന്ന പാഠങ്ങൾ യഹൂദാമതത്തിൽ ധാരാളമുണ്ട്. അത് പൗരോഹിത്യ കേന്ദ്രിതവുമാണ്. പൊതു സമൂഹത്തോട് ശുദ്ധി സങ്കൽപത്തിൽ സങ്കുചിത സ്വഭാവനം ഈ പാഠങ്ങൾ വച്ചു പുലർത്തുന്നു. രോഗിയുടെ വീണ്ടെടുപ്പിന് കർമ്മങ്ങൾ ചെയ്ത് ശുദ്ധി പ്രഖ്യാപിക്കുന്നതിലൂടെ ധനത്തിലും കർമ്മങ്ങളിലും മാത്രം ഒതുങ്ങിയ മാനുഷിക മൂല്യം മരവിച്ച യാഥാസ്ഥിതിക മതത്തെ വ്യക്തമാക്കുന്നു. ജൂലിയൻ വൂൾഫ് ഫ്രോയിഡ് അഭിപ്രായപ്പെടുന്നത് അപനിർമ്മാണം പൊതുവേ യാഥാസ്ഥിതിക സ്വഭാവമുള്ള മതത്തിന്റെ ചരിത്രത്തെയും അതിന്റെ ചിഹ്ന-ചിത്രങ്ങൾ ഉൾപ്പെട്ട പാഠങ്ങളെയും മറിച്ചിടുന്നു. ബുൾട്ട്മാൻ യേശുവിന്റെ പ്രവർത്തനങ്ങളെ വിലയിരുത്തുന്ന സമൂലപരിഷ്കരണ വാദിയായാണ്.

ക്രിസ്തു സഞ്ചരിക്കുന്ന വഴികളും എടുക്കുന്ന തീരുമാനങ്ങളും കാണുന്ന മനുഷ്യരും ചെയ്യുന്ന പ്രവർത്തനങ്ങളുമെല്ലാം മാനവികതയുടെ മുഖമുള്ളതിനാൽ സങ്കുചിത സ്വഭാവത്തിലെ പാഠങ്ങളെ വെല്ലുവിളിക്കുന്നു. കുഷ്ഠരോഗിയായ മനുഷ്യനെ ഉൾക്കൊള്ളുന്നതു വഴി ദൈവരാജ്യത്തിന്റെ ശുദ്ധി സങ്കൽപ്പത്തെയാണ് വ്യക്തമാക്കുന്നത്. കുഷ്ഠരോഗിയുടെ ശരീരത്തെയാണ് ക്രിസ്തു ഉൾക്കൊള്ളുന്നത്. Marchel Foueault-ന്റെ അഭിപ്രായത്തിൽ ശരീരം സാമൂഹിക സ്ഥാപനങ്ങൾ ആണ്. അധികാരത്തിന്റെ വിശാല ശൃംഖലകൾ ഇതിനുണ്ട്. അതിനാൽ ശരീരത്തിന് ധ്രുവീകരണ സമവാക്യങ്ങൾ വളരെ കൂടുതലാണ്. ഇതിനാൽ ജാക്വസ് ദെറീനയുടെ അപനിർമ്മാണ സിദ്ധാന്തങ്ങൾ ക്രിസ്തീയ പശ്ചാത്തലത്തിൽ മനസ്സിലാക്കേണ്ടിയിരിക്കുന്നു.

ജാക്കസ് ദെറീദ അഭിപ്രായപ്പെടുന്നത് ഓരോ അപനിർമ്മാണത്തിന്റെയും അനന്തരഫലം സ്വത്വ വീണ്ടെടുപ്പാണ്. അരാഷ്ട്രീയത്തിന്റെ സാമൂഹ്യ ഘടനകളിൽ ജീവിതം ഹോമിക്കപ്പെടുമ്പോൾ ബുദ്ധിജീവികൾ നവ ലിബറലിസത്തിന്റെ സിദ്ധാന്തങ്ങളെ മുന്നോട്ട് വയ്ക്കും. പാലസ്റ്റീനിലും ഭാരതത്തിലും ജീവനും മരണത്തിനും ഇടയിൽ കിടന്നു പിടയുന്ന മനുഷ്യൻ ഇന്നിന്റെ ശുദ്ധി സങ്കൽപ്പത്തിലെ രാഷ്ട്രീയ ഇരകളാണ്. ഭാരതത്തിലെ ജാതി വ്യവസ്ഥയുടെ അടിസ്ഥാനത്തിൽ ദളിത് ശരീരത്തെ കുഷ്ഠരോഗിയുടെ ശരീരവുമായി ചേർത്ത് മനസ്സിലാക്കുമ്പോൾ ദളിത് അപനിർമ്മാണത്തിന്റെ സമവാക്യങ്ങൾ രൂപപ്പെടും. പാഠങ്ങളുടെ ജ്ഞാനശീലത്തെയും ജ്ഞാനശാസ്ത്രത്തെയും ദളിത് പശ്ചാത്തലത്തിൽ വിലയിരുത്തണം. യേശുവിന്റെ ശുദ്ധി സമവാക്യങ്ങൾ കുഷ്ഠരോഗിയെ തത്ക്ഷണം ഒരു സമൂഹത്തിലേക്ക് പറഞ്ഞയക്കുന്നതിൽ നീ നിന്നെത്തന്നെ കാണിച്ചുകൊടുക്കുന്നതിനുള്ള വെല്ലുവിളിയുടെ സ്വരമാണുള്ളത്. യേശു കർശനമായി ആജ്ഞാപിച്ചു എന്ന് 44-ാം വാക്യത്തിന്റെ ആധുനിക വിവർത്തനത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. പൊതുസമൂഹത്തിന്റെ ഭാഗമാക്കി തീർക്കാനും പൗരോഹിത്യത്തിന്റെ മുദ്രണം ലഭ്യമാക്കാനും കൂടിയാണ് യേശു പറഞ്ഞയക്കുന്നത്. ഇവിടെയെല്ലാം വ്യക്തമാക്കുന്നത് യേശുവിന്റെ ശുദ്ധി സങ്കൽപ്പങ്ങളുടെ ഒരു ചെറുത്തുനിൽപ്പായും സങ്കുചിത സ്വഭാവമുള്ള ഇടങ്ങളെ അപനിർമ്മാണത്തിന് വിധേയമാക്കുന്നതുമാണ്. പാലസ്റ്റീനിയൻ കവിയായ മുഹമ്മദ് ദാർവിഷ് തന്റെ കവിതയിൽ ഇങ്ങനെ കുറിക്കുന്നു.

"അവസാനത്തെ അതിർത്തിയും
കഴിഞ്ഞാൽ

ഈ അഭയാർത്ഥികൾ
എങ്ങോട്ടു പോകും?

അവസാനത്തെ ആകാശവും
കഴിഞ്ഞാൽ
ഈ പറവകൾ എങ്ങോട്ടുപോകും."?

ഇത് ഇന്നത്തെ പാർശ്വവൽകൃതരുടെ അവസ്ഥയാണ്. ഇവിടെ ക്രിസ്തുവിന്റെ സ്വഭാവം കുഷ്ഠരോഗിയോട് അവലംബിച്ച് രീതികളെ ദൈവശാസ്ത്ര ലോകവും ഇന്ന് ചെയ്യേണ്ടിയിരിക്കുന്നു. നമുക്കു ജനതകൾക്ക് ഒപ്പം വ്യാഖ്യാനം രൂപപ്പെടുത്താം. ജനത്തിന്റെ സാമൂഹ്യ അവസ്ഥകൾക്ക് മാറ്റം വരുത്തുന്ന പ്രവർത്തനങ്ങൾ ചെയ്യാം. അതിന് ഒരുമിച്ച് നമുക്കിറങ്ങാം. □

# അപ്രേം ആബൂദി
# മാർ തിമോഥെയോസ് മെത്രാപ്പോലീത്ത: ഒരു അനുസ്മരണം

**തോമസ് മാർ അത്താനാസ്യോസ്**

സുറിയാനി ഓർത്തഡോക്സ് സഭയിലെ റിട്ടയർ ചെയ്ത ആർച്ച് ബിഷപ്പ് അപ്രേം ആബൂദി മാർ തീമൊഥെയോസ് കാലം ചെയ്തു. കഴിഞ്ഞ ഏതാനും വർഷങ്ങളായി അദ്ദേഹം വാർദ്ധ്യക്യത്തിലും ക്ഷീണാവസ്ഥയിലും കഴിഞ്ഞുവരികയായിരുന്നു. ബേറുട്ടിലുള്ള പാത്രിയർക്കാ ആസ്ഥാനത്തോടു ചേർന്ന ബിഷപ്സ് റിട്ടയർമെൻഹോമിൽ വച്ചായിരുന്നു അന്ത്യം.

അദ്ദേഹം റമ്പാനായും മെത്രാപ്പോലീത്തയായും വളരെക്കാലം മലങ്കരയിൽ കഴിഞ്ഞിട്ടുണ്ട്. 1970 കളിൽ മലങ്കരസഭയിൽ വീണ്ടും ഭിന്നത ആരംഭിച്ച സമയത്ത് ആബൂദി റമ്പാനെ മാർ തീമൊഥെയോസ് എന്ന പേരിൽ മെത്രാനാക്കി യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവ ഇൻഡ്യയിലേക്കയച്ചു. മലങ്കര സഭാനേതൃത്വവുമായി ആലോചിച്ചായിരുന്നില്ല ഈ നടപടി. അതുകൊണ്ട് അദ്ദേഹത്തെ സഭയിൽ ഉൾക്കൊള്ളാൻ നേതൃത്വം സന്മനസ്സു കാണിച്ചില്ല. അദ്ദേഹത്തിന്റെ വിസ നീട്ടിക്കിട്ടാതെ ഇവിടെ നിന്ന് തിരികെ പോകേണ്ടിവന്നു. വൈകാതെ സഭ പിളരുകയും ചെയ്തു. ആ വിഷയം ഇവിടെ വിചാരണ ചെയ്യപ്പെടേണ്ടതില്ല.

മാർ തിമൊഥെയോസ് മെത്രാപ്പോലീത്തയ്ക്കു തിരികെ പോകേണ്ടിവന്നത് മലങ്കര സഭാ നേതൃത്വത്തിന്റെ ഇടപെടൽ മൂലമാണ് എന്ന പൊതു ധാരണയാണ് ഇവിടത്തെ സഭാംഗങ്ങൾക്കിടയിൽ ഉണ്ടായിരുന്നത്. എന്നാൽ മലങ്കര സഭാ നേതൃത്വത്തിന്റെ ഇടപെടൽ മൂലമായിരുന്നില്ല അതെന്നാണ് അക്കാലത്ത് സഭാരംഗത്ത് സജീവമായി പ്രവർത്തിച്ചിരുന്ന കല്ലുപ്പറമ്പിൽ ഗീവർഗീസ് അച്ചന്റെ സാക്ഷ്യം. അക്കാലത്ത് ക്നാനായ സമുദായത്തിൽ ഭിന്നത് രൂക്ഷമായി വരികയായിരുന്നു. ക്ലിമിസ് മെത്രാപ്പോലീത്താക്കെതിരെ ശക്തമായ എതിർപ്പ് പ്രകടമായ സന്ദർഭമായിരുന്നു അത്. ആബുദി മാർ തിമൊഥെയോസ് മെത്രാപ്പോലീത്തയുടെ മറുകക്ഷിയോടുള്ള സൗഹൃദം അവരെ കൂടുതൽ സംഘടിതരും, മാർ ക്ലീമീസിനോടുള്ള എതിർപ്പ് കൂടുതൽ ശക്തവുമാക്കും എന്നത് കൊണ്ട് അദ്ദേഹത്തെ തിരിച്ചയക്കുക എന്നത് ക്ലിമീസ് മെത്രാപ്പോലീത്തായുടെ ആവശ്യമായിരുന്നു. പിളർപ്പുള്ള പള്ളികളിൽ അദ്ദേഹം പ്രവേശിക്കുവാൻ ക്ലിമീസ് മെത്രാപ്പോലീത്ത അനുവദിച്ചിരുന്നില്ല. ആ സാഹചര്യത്തിൽ മാർ ക്ലിമിസ് മെത്രാപ്പോലീത്താ തന്റെ ബന്ധങ്ങൾ ഉപയോഗപ്പെടുത്തി മാർ തിമോത്തിയോസിനെ മലങ്കരയിൽ നിന്ന് മടക്കി അയയ്ക്കുകയായിരുന്നു എന്നാണ് കല്ലുപറമ്പിലച്ചന്റെ വിശദീകരണം. എന്നിരുന്നാലും അന്നും ഇന്നും മലങ്കര സഭയിൽ ഇരുപക്ഷത്തുമുള്ളവർ വിശ്വസിക്കുന്നത് ഓർത്തഡോക്സ് സഭാ നേതൃത്വം ഇടപെട്ടാണ് മാർ തിമൊഥെയോസിനെ തിരികെവിട്ടതെന്നാണ്.

ഏതായാലും അദ്ദേഹത്തെ തിരിച്ചയച്ചതിന്റെ പഴി ഓർത്തഡോക്സ് സഭയ്ക്ക് വന്നതുകൊണ്ട് സഭാ വഴക്കിന്റെ ആക്കം വർദ്ധിച്ചു. സഭാ നേതൃത്വത്തിനെതിരെ പാത്രിയർക്കീസ് അനുഭാവികളെ തിരിക്കുന്നതിന് പുതുതായി പട്ടമേറ്റുവന്ന മെത്രാന്മാർക്ക് എളുപ്പമായി. കാര്യങ്ങൾ സൂക്ഷ്മതയോടെ കൈകാര്യം ചെയ്യുന്നതിലെ പരാജയമായിരുന്നു ഇത്. മാർ തീമൊഥെയോസ് തുടർന്നുള്ള കാലഘട്ടത്തിൽ ചില വിദേശ സിറിയൻ ഭദ്രാസനങ്ങളിലായി സേവനം അനുഷ്ഠിച്ചു. കഴിഞ്ഞ വർഷം മാർ നിക്കോളാവോസ് തിരുമേനിയും ഞാനും ചേർന്ന് ബേറുട്ടിൽ പോയ സന്ദർഭത്തിൽ അഭി.തിമൊഥെയോസ് തിരുമേനിയെയും ഞങ്ങൾ സന്ദർശിച്ചു. വാർദ്ധക്യത്തിലും രോഗാവസ്ഥയിലും ആയിരുന്നെങ്കിലും വലിയ സന്തോഷം അദ്ദേഹം പ്രകടമാക്കി.

ഏറെ കഴിവും നേതൃത്വശേഷികളുമുള്ള ഒരു മെത്രാപ്പോലീത്തയായിരുന്നു മാർ തീമൊഥെയോസ്. അദ്ദേഹം ദയറാകാരനായി ഇൻഡ്യയിൽ കഴിഞ്ഞ കാലത്ത് സഭാകേന്ദ്രവും സിമ്മനാരിയുമൊക്കെയായിട്ട് നല്ല ബന്ധം പുലർത്തിയിരുന്നു. ശീമവാർത്തകൾ എന്ന മലയാള മാസികയുടെ പ്രസിദ്ധീകരണവും അദ്ദേഹമാരംഭിച്ചു. ശീമയിലെ വിശേഷങ്ങളും അവിടുത്തെ സഭയിലെ വിവരങ്ങളും അറിയുന്നതിന് നല്ലൊരു മാധ്യമായിരുന്നു അത്.

മാർ തീമോത്തിയോസ് പിന്നീടൊരു വിവാദ വ്യക്തിയായി മലങ്കരയിൽ പരിണമിച്ചെങ്കിലും അദ്ദേഹത്തെക്കുറിച്ചുള്ള ഹൃദ്യമായ സ്മരണകൾ മനസ്സിൽ സൂക്ഷിക്കുന്നവർ ഇവിടെ ഇരുപക്ഷത്തും ധാരാളമുണ്ട്. ദൈവം അഭി. പിതാവിന് നിത്യശാന്തി നൽകട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം. □

ലേഖനം

# ജനറേഷൻ ഗ്യാപ്

സിജി തോമസ്

മകന്റെ മുറിയിലെ ചുമരുകളിൽ പ്രത്യേക രൂപത്തിലും ഭാവത്തിലുമുള്ള വികൃതരൂപികളായ, മനുഷ്യരെന്ന് പറയുവാൻ ഒന്നുകൂടി ചിന്തിക്കേണ്ടി വരുന്ന ആളുകളുടെ ചിത്രങ്ങൾ അമ്മയാണ് ആദ്യം കണ്ടെത്തിയത്. അച്ഛനെ ചട്ടം കെട്ടി ചോദിച്ചറിയുവാൻ അച്ഛന്റെയടുത്തെത്തി. അവനാ ചോദ്യങ്ങളെ പുച്ഛിച്ചു തള്ളി. നിങ്ങൾക്കൊക്കെ ഇന്നത്തെ മഹാൻമാരെ മനസ്സിലാകുമോ? നിങ്ങളൊക്കെ ഇപ്പോഴും ആ പഴയ മഹാത്മാഗാന്ധിയുടെ അഹിംസാ വാദികളല്ലേ! പിന്നീടവനിൽ നിന്നാണ് അറിയുന്നത് അത് ബോബ് മാർലിയാണെന്നും അങ്ങനെ ഒരു ഗായകൻ ഉണ്ടെന്നും. പക്ഷേ ആ 'പ്രശസ്ത' ഗായകൻ ലഹരി ഉപയോഗിക്കുന്നവരുടെ ഹീറോയാണെന്നും കണ്ണിലെ കൃഷ്ണമണി പോലെ വളർത്തിയ തന്റെ മകൻ കഞ്ചാവിനടിമയാണെന്നും മനസ്സിലാക്കിയപ്പോൾ ആ മാതാപിതാക്കൾ ഏറെ വൈകിയിരുന്നു.

യുവത്വത്തിന്റെ ചിറകുകൾ മുളച്ചു തുടങ്ങുമ്പോഴെ, മാതാപിതാക്കൾ പത്ത് കണ്ണും കാതുമായ് പിന്നാലെ ഉണ്ടായാലും മതിയാവില്ല. അതാണ് കാലത്തിന്റെ ഗതി, കൗമാരത്തിന്റെയും സംഘടിതവും ശക്തവുമായ മയക്ക് മരുന്ന് മാഫിയയാണ് കേരളത്തിൽ പ്രവർത്തിക്കുന്നത്. സ്കൂൾതലം മുതൽ ഈ കഴുകൻ കണ്ണുകൾ പിന്നാലെയുണ്ട്. സ്കൂൾ കോളേജ് ജീവനക്കാരെയും എന്തിന് ചില അധ്യാപകരെ വരെ അവർ മയക്കുമരുന്നിന്റെ വിതരണക്കാരും കടത്തുകാരുമായി മാറ്റുന്നു. പിടിക്കപ്പെടുന്നവരെ ചോദ്യം ചെയ്യുമ്പോൾ മാത്രമാണ് അവർ വെറും ഇടനിലക്കാരാണെന്ന് അറിയുക. യഥാർത്ഥ 'തലവൻ'മാർ ഭീമൻ വ്യാളിയെപ്പോലെ ആർക്കും പിടികൊടുക്കാതെ തന്ത്രപൂർവ്വം നമ്മുടെ കുഞ്ഞുങ്ങളെ, വീഴിക്കുവാനായി പുതിയ വലകൾ നെയ്തുകൊണ്ടേയിരിക്കും.

ലഹരി ഉപയോഗത്തിന് പിടിക്കപ്പെടുന്ന യുവത്വം എന്ത് സദുദ്ദേശ്യത്തിന്റെ പേരിലായാലും കുറ്റവാളിയെപ്പോലെ കണക്കാക്കി ശിക്ഷിക്കപ്പെടുമ്പോൾ, ലോകത്തോടു മുഴുവനുള്ള പകയും വിദ്വേഷവും അവരെ വലിയ തെറ്റുകളുടെ ലോകത്തേക്ക് തള്ളിയിടുന്നു. പകരം ശരിയായ കൗൺസലിങ്ങും ആവശ്യമെങ്കിൽ മരുന്നുകളും കൊണ്ട് സ്നേഹത്തോടെ അവരെ ജീവിതത്തിന്റെ ഉത്തരവാദിത്തങ്ങളിലേക്ക് വഴിതിരിച്ചു വിടുക എന്ന ഒരു ചുമതല നാം ചെയ്യേണ്ടതുണ്ട്.

ഉപഭോക്താക്കളെ തന്നെ വിതരണക്കാരാക്കുന്ന ബുദ്ധിപരമായ മാർക്കറ്റിംഗ് തന്ത്രമാണ് മാഫിയകൾ പരീക്ഷിക്കുന്നത്. കൂടുതൽ യുവാക്കളിലേക്കും സ്ഥലങ്ങളിലേക്കും മരുന്ന് വ്യാപിക്കുവാൻ യുവാക്കളെ തന്നെ ഉപയോഗിക്കുന്നതിന്റെ ഫലമായി, അവരുടെ കൈകളിൽ വിലകുറച്ചും ഡിസ്കൗണ്ട് നിരക്കിലും ലഹരി വസ്തുക്കൾ എത്തുന്നു. ആദ്യമായ് ഉപയോഗിക്കുമ്പോൾ ഉണ്ടാകുന്ന ഛർദ്ദി ഒഴിവാക്കാനും മരുന്ന് സൗജന്യമായി നൽകുന്നു! ഏത് ബിസിനസ്സിനാണ് ഇത്തരമൊരു സേവനം ലഭ്യമാവുക!

എന്തിനേയും ഗ്രസിക്കുവാൻ പ്രക്ഷുബ്ധമായ കടലുപോലെ കാത്തുനിൽക്കുന്ന ഇന്നത്തെ യുവത്വത്തിനോടൊരു ചോദ്യം-നിങ്ങൾക്കെപ്പോഴൊക്കെയോ ലഭിക്കാതെ പോയതെന്ന് പറയപ്പെടുന്ന പ്രോത്സാഹനം, പ്രശംസ, ആത്മവിശ്വാസം ഇതൊക്കെ നിങ്ങൾക്കീയൊറ്റ 'വസ്തു'വിലൂടെ ലഭ്യമായോ?

നാർകോട്ടിക്, സ്റ്റിമുലേറ്റസ്, ഹാലുസിനോജെൻസ്, ഡിപ്രസന്റ്സ് എന്നിങ്ങനെ നാലിനത്തിൽപ്പെട്ട ലഹരിമരുന്നുകളാണ് യുവാക്കൾ പൊതുവേ ഉപയോഗിക്കുന്നവ. ബ്രൗൺഷുഗർ, ഹെറോയിൻ, വേദനസംഹാരികൾ ഇവയെല്ലാം നാർകോട്ടിക് തന്നെ. കായിക താരങ്ങൾ പൊതുവേ ഉപയോഗിക്കുന്ന സ്റ്റിമുലേറ്റ്സ് കുറച്ച് നേരത്തേക്ക് ഉണർവ് നിലനിർത്തുവാൻ സഹായിക്കുന്നു. ആദ്യം ഉന്മേഷം നൽകുമെങ്കിലും പിന്നീട് വിഷാദത്തിലേക്ക് നയിക്കുന്നവയാണ് ഡിപ്രസന്റ് ഇനത്തിൽപ്പെട്ട ലഹരികൾ (മദ്യം ഇതിൽപ്പെടുന്നു). ഇല്ലാത്തത് ഉണ്ടെന്ന് തോന്നിപ്പിക്കുന്ന തരത്തിലുള്ള അനുഭൂതികൾ ജനിപ്പിക്കുന്നവയാണ് ഹാലു സിനോജെൻസ് ഇനത്തിൽപ്പെട്ട ചരസ്, ഹാഷിഷ്, കെനാമിനോസ് എന്നിവ. കെറ്റമിൻ എന്നറിയപ്പെടുന്ന മൃഗങ്ങളെ മയക്കുവാൻ ഉപയോഗിക്കുന്ന ലഹരിയും ഇന്ന് ഉപയോഗത്തിലുണ്ട്.

**മുൻകരുതൽ**

മക്കൾ മയക്കുമരുന്നിന്റെ കെണിയിൽപ്പെട്ടിട്ടുണ്ടോയെന്നറിയാൻ താഴെ പറയുന്നവ കൃത്യമായ് നിരീക്ഷിക്കുക:

കണ്ണ്, വായ്, ശാരീരിക ചലനങ്ങൾ എന്നിവയിൽ കാണപ്പെടുന്ന അസ്വാഭാവികമായ മാറ്റങ്ങൾ.

കൂടുതൽ സമയം മുറിയടച്ചിരിക്കുക, ഭക്ഷണത്തോടുള്ള ആർത്തി അല്ലെങ്കിൽ വിരക്തി, മടി, ഉറക്കകുറവ്, ദൈനംദിനകാര്യങ്ങളിൽ അലസത.

കുട്ടികളെ അനാരോഗ്യപരമായി സ്വാധീനിക്കുന്ന പുതിയ 'ഗ്യാങ്ങു'കളുമായുള്ള ബന്ധങ്ങൾ.

പണത്തിനായ് ഉള്ള അമിതമായ നിർബന്ധങ്ങൾ, ആവശ്യങ്ങൾ.

**ബന്ധുക്കൾ ചെയ്യേണ്ടത്**

മക്കളുമായി കൂടുതൽ സമയം ചിലവിടാനും അടുത്തിടപഴകാനും ശ്രമിക്കുന്നവരും അവരുടെ പുതിയ ബന്ധങ്ങളെക്കുറിച്ച് വ്യക്തമായ ധാരണയുള്ളവരും ആയിരിക്കുക.

കലാലയങ്ങളിലും ചുറ്റുപാടുകളിലും ജാഗ്രതാ സമിതികൾ രൂപീകരിക്കുവാനും അവർ കൂടുതൽ സമയം ചിലവിടാൻ സാധ്യതയുള്ള സ്ഥലങ്ങളിൽ നിരീക്ഷണം ഉറപ്പാക്കുകയും ചെയ്യുക.

യുവജനങ്ങളെ പങ്കെടുപ്പിച്ചുകൊണ്ട് മനശാസ്ത്രജ്ഞരുടെ ബോധവത്കരണ ക്ലാസുകളും സ്വഭാവരൂപീകരണ ക്ലാസുകളും സംഘടിപ്പിക്കുക. അവരെ ഭാഗഭാക്കുകളാക്കി തത്വിഷയത്തിൽ നാടകങ്ങളും മറ്റ് അനുബന്ധ പരിപാടികളും സംഘടിപ്പിക്കുക. തെറ്റ്, ശരി തുടങ്ങിയ കാര്യങ്ങളെക്കുറിച്ചും കുടുംബബന്ധങ്ങളുടെ മൂല്യങ്ങളെക്കുറിച്ചുമൊക്കെ ബാല്യത്തിൽ തന്നെ മക്കളെ ബോധവാന്മാരാക്കുക. തെറ്റിനോടും പ്രലോഭനങ്ങളോടും വ്യക്തമായ ഉൾക്കാഴ്ചയോടുകൂടെ 'നോ' എന്ന് പറയുവാൻ അവരെ ഇച്ഛാശക്തി ഉള്ളവരാക്കുക.

എല്ലായിടത്തും തിളങ്ങിനിൽക്കേണ്ടത് കരുത്തുറ്റ വ്യക്തിത്വത്തിലൂടെയാണെന്ന് അവരെ ബോധ്യപ്പെടുത്തുക. കടുത്ത ഉപദേശങ്ങളിലേക്കും ശിക്ഷകളിലേക്കും പോകാതെ മനശാസ്ത്രപരമായ സമീപനം സ്വീകരിക്കുക.

## പൂതൃക്ക സെന്റ് മേരീസ് പള്ളി 1934 ലെ സഭാ ഭരണഘടന അനുസരിച്ച് ഭരിക്കപ്പെടണം

കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിൽപ്പെട്ട പൂതൃക്ക സെന്റ് മേരീസ് പള്ളിയും അനുബന്ധസ്ഥാപനങ്ങളും ഓർത്തഡോക്സ് സുറിയാനി സഭയുടെ 1934 ലെ ഭരണഘടനപ്രകാരം ഭരിക്കപ്പെടണമെന്ന് എറണാകുളം I അഡീഷണൽ ജില്ലാകോടതി വിധിച്ചു. ഈ ഭരണഘടന അനുസരിച്ചു നിയമിക്കപ്പെടുന്ന വൈദീകർക്കു മാത്രമേ പള്ളി വികാരിയായി പ്രവർത്തിക്കാൻ സാധിക്കൂ എന്നും വിധി വ്യക്തമാക്കുന്നു. ഇതനുസരിച്ച് ഈ കേസിൽ കണ്ടനാട് ഈസ്റ്റ് ഭദ്രാസന മെത്രാപ്പോലീത്തയാൽ നിയമിക്കപ്പെട്ടിരിക്കുന്ന രണ്ടാം വാദിയേയൊ, 1934-ലെ ഭരണഘടനയനുസരിച്ച് അദ്ദേഹം നിയമിക്കുന്ന മറ്റുവികാരിമാരെയോ തടയുന്നതിൽ നിന്ന് കേസിലെ എതിർകക്ഷികളെയും അവരുമായി ബന്ധപ്പെട്ടവരെയും കോടതി നിരോധിച്ചിരിക്കുന്നു. ഈ പള്ളി സംബന്ധിച്ച രണ്ടു കേസുകളാണ് കോടതി തീർപ്പാക്കിയത്. ഇതനുസരിച്ച് O.S. 17/2002 കേസിൽ യാക്കോബായ വിഭാഗത്തിലെ ശ്രേഷ്ഠ കാതോലിക്കയും മാത്യൂസ് മാർ ഇവാനിയോസും ഈ പള്ളിയിൽ പ്രവേശിച്ചുകൂടാ. ഈ കോടതി വിധി മലങ്കരസഭാ ഭരണഘടന അനുസരിച്ച് നിയമിക്കപ്പെടാത്ത വൈദീകർക്ക് ഈ പള്ളിയിൽ പ്രവേശിച്ചു ആരാധനയൊ, മറ്റു കർമ്മങ്ങളൊ നടത്തുന്നതു നിരോധിച്ചിരിക്കുന്നു. ഈ പള്ളി സംബന്ധിച്ച് 2002-ൽ ആരംഭിച്ച കേസ് ദീർഘകാലത്തെ കോടതി നടപടിക്കുശേഷം ഈ വിധിയോടെ അവസാനിച്ചു. കേസിൽ ഓർത്തഡോക്സ് സഭയ്ക്ക് വേണ്ടി അഡ്വ. എസ്. ശ്രീകുമാർ, അഡ്വ. മാർട്ടിൻ ജോസ് എന്നിവർ ഹാജരായി.

## പന്നൂർ സെന്റ് ജോൺസ് പള്ളിയിൽ യാക്കോബായ വിഭാഗത്തിന് നിരോധനം

കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിൽപ്പെട്ട പന്നൂർ സെന്റ് ജോൺസ് പള്ളിയിൽ യാക്കോബായ വിഭാഗത്തിലെ വൈദിക സ്ഥാനികൾക്ക് മതപരമായ ചടങ്ങുകൾ നിർവ്വഹിക്കുന്നതിന് തൊടുപുഴ സബ് കോടതി ശാശ്വതമായ നിരോധനം ഏർപ്പെടുത്തി. പള്ളി സംബന്ധിച്ച് O.S.22/2012 നമ്പറായി കോടതിയിൽ സമർപ്പിച്ചിരുന്ന കേസ് തീർപ്പാക്കിക്കൊണ്ടാണ് ഉത്തരവുണ്ടായിരിക്കുന്നത്. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ 1934-ലെ ഭരണഘടന അനുസരിച്ചു ഭരണം നടത്തുന്ന മെത്രാപ്പോലീത്ത, വൈദികർ, ട്രസ്റ്റിമാർ മറ്റുസ്ഥാനികൾ എന്നിവർക്കു മാത്രമേ പള്ളിയിൽ പ്രവേശിച്ച് ആരാധനയും പള്ളിയുടെ ഭരണപരമായ ചുമതലകളും നിർവ്വഹിക്കാൻ അധികാരമുള്ളൂ. ഇടവകാംഗങ്ങളായി തുടരുന്നതിനും പള്ളിയുടെ പ്രവർത്തനങ്ങളിൽ ഏർപ്പെടുന്നതിനും 1934 ലെ ഭരണഘടനയോട് കൂറും വിധേയത്വവും പ്രഖ്യാപിച്ച് സത്യവാങ്മൂലം സമർപ്പിക്കേണ്ടതുണ്ട്. കേസിലെ നാലാം എതിർകക്ഷി 34-ലെ ഭരണഘടനപ്രകാരം നിയമിക്കപ്പെട്ടിട്ടുള്ള പള്ളി വികാരി തളിയച്ചിറയിൽ പൗലോസ് കോർ എപ്പിസ്കോപ്പയോട് പള്ളിയുടെ പൊതുയോഗം വിളിച്ചു ചേർത്ത് പള്ളി ഭരണസമിതിയെ തെരഞ്ഞെടുക്കുന്നതിന് നിർദ്ദേശിച്ചിട്ടുണ്ട്. ഇടുക്കി R.D.O. യുടെ മധ്യസ്ഥതയിൽ ഉണ്ടാക്കിയ ഉഭയ ഉടമ്പടി പ്രകാരം ആണ് കഴിഞ്ഞ ഏതാനും വർഷങ്ങളായി ഇരു വിഭാഗങ്ങളും പള്ളിയിൽ ആരാധന നടത്തി വരുന്നതും പള്ളിയുടെ ഉടമസ്ഥാവകാശം സംബന്ധിച്ചുണ്ടായ തർക്കത്തെ തുടർന്ന് ഇത്തരത്തിൽ ഒരു ഉടമ്പടി ഉണ്ടായതും തൊടുപുഴ സബ് കോടതിയിൽ വ്യവഹാരം ഫയൽ ചെയ്തതും. കേടതി ഈ വിഷയം തീർപ്പാക്കിയ സാഹചര്യത്തിൽ യാക്കോബായ സഭയ്ക്ക് പള്ളിയിൽ യാതൊരു അധികാരാവകാശങ്ങളും അവശേഷിക്കുന്നില്ല. ഓർത്തഡോക്സ് സഭയ്ക്കുവേണ്ടി അഡ്വ. ജെയിംസ് ജോൺ, അഡ്വ. റ്റി.ജെ. ജോസഫ് എന്നിവർ ഹാജരായി.

## വീട് സമ്മാനിച്ചു

മണ്ണത്തൂർ സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളിയുടെ ആഭിമുഖ്യത്തിൽ കുഞ്ചുകുന്നേൽ മിനി സന്തോഷിന് ഒരു പുതിയ വീട് നിർമ്മിച്ചു നൽകി. അതിന്റെ താക്കോൽദാനത്തോട് അനുബന്ധിച്ച് നടന്ന പൊതുസമ്മേളനത്തിൽ കൊച്ചുപറമ്പിൽ ഗീവർഗീസ് റമ്പാൻ അദ്ധ്യക്ഷനായിരുന്നു. എറണാകുളം ജില്ലാ പഞ്ചായത്ത് വൈസ് പ്രസിഡന്റ് കെ.എൻ. സുഗതൻ യോഗം ഉദ്ഘാടനം ചെയ്തു. തിരുമാറാടി പഞ്ചായത്ത് പ്രസിഡന്റ് ഒ.എൻ. വിജയൻ പുതിയ വീടിന്റെ താക്കോൽദാനം നിർവ്വഹിച്ചു. വികാരി ഫാ. ഏലിയാസ് മണ്ണാത്തിക്കുളം സ്വാഗതവും ഫാ. ബാബു കക്കയാനിക്കൽ കൃതജ്ഞതയും പ്രകാശിപ്പിച്ചു.

RNI No. KERMAL/2012/46014
Registered. Reg. No. KL/ALY/0067/2019-2021

Date of Publication 15-5-2019
Price Rs. 10/-

Licence No. KL/CR/ALU/WPP-02/2019-21
Licensed to Post Without Pre-payment

# KANDANAD DIOCESAN BULLETIN

## സ്വീകരണം നൽകി

കോടതി വിധിയിലൂടെ അടുത്ത കാലത്ത് ഓർത്തഡോക്സ് സഭയ്ക്ക് പുർണ്ണ ഉടമസ്ഥാവകാശം ലഭിച്ച മണ്ണത്തൂർ സെന്റ് ജോർജ്ജ് വലിയ പള്ളിയിലെ വി.ഗീവർഗ്ഗീസ് സഹദായുടെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് 2019 മെയ് 5–ാം തിയതി വൈകുന്നേരം 6 മണിക്ക് പരി. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതിയൻ കാതോലിക്കാബാവ, ഭദ്രാസന മെത്രാപ്പോലീത്ത ഡോ. തോമസ് മാർ അത്താനാസ്യോസ്, കണ്ടനാട് വെസ്റ്റ് മെത്രാപ്പോലീത്ത ഡോ. മാത്യൂസ് മാർ സേവേറിയോസ് എന്നിവർക്ക് ഉജ്ജ്വല വരവേൽപ്പു നൽകി. സ്വീകരണ കവാടത്തിലെത്തിയ പരി. ബാവയേയും അഭി. തിരുമേനിമാരെയും ഭദ്രാസന സെക്രട്ടറി ഫാ. ഏബ്രാഹാം കാരാമ്മേൽ, കൊച്ചുപറമ്പിൽ ഗീവർഗീസ് റമ്പാൻ, വികാരി ഫാ. ഏലിയാസ് മണ്ണാത്തിക്കുളം, സഹ വികാരി ഫാ. ജോസ് ഏബ്രാഹം വെട്ടിക്കുഴി, പള്ളി ഭരണ സമിതി അംഗങ്ങൾ, ഇടവകാംഗങ്ങൾ എന്നിവർ കത്തിച്ച മെഴുകുതിരികളോടെ സ്വീകരിച്ച് പള്ളി അകത്തേക്ക് ആനയിച്ചു. ലുത്തിനിയായ്ക്ക് ശേഷം സന്ധ്യാപ്രാർത്ഥനയും പെരുന്നാൾ ശുശ്രൂഷയും നടന്നു. തുടർന്ന് പരി. കാതോലിക്കാ ബാവ പെരുന്നാൾ സന്ദേശം നൽകി. പിറ്റേ ദിവസം രാവിലെ 8.30 ന് ഇടവക മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബ്ബാന അർപ്പിച്ചു. വചന ശുശ്രൂഷ, പ്രദിക്ഷിണം, ആശീർവാദം, നേർച്ചവസ്തുക്കളുടെ ലേലം, നേർച്ച സദ്യ എന്നിവയോടെ 2 pm ന് പെരുന്നാൾ ചടങ്ങുകൾ സമാപിച്ചു.

## വൈദിക പട്ടം സ്വീകരിച്ചു

ആലപ്പുഴ ജില്ലയിൽ കാരയ്ക്കാട് ഓർത്തഡോക്സ് സുറിയാനിപള്ളി ഇടവകയിൽ വർഗീസ്–സൂസൻ ദമ്പതികളുടെ പുത്രൻ ഡീ. സിബി മാത്യു വർഗീസ് 2019 ഏപ്രിൽ 26 വെള്ളിയാഴ്ച കാരയ്ക്കാട് സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ചാപ്പലിൽ വച്ച് കണ്ടനാട് ഈസ്റ്റ് ഭദ്രാസന മെത്രാപ്പോലീത്ത അഭി. ഡോ. തോമസ് മാർ അത്താനാസ്യോസ് തിരുമേനിയിൽ നിന്ന് വൈദികപട്ടം സ്വീകരിച്ചു.

നവാഭിഷിക്തനായ അച്ചൻ ചങ്ങനാശ്ശേരി എസ്.ബി. കോളേജിൽ നിന്ന് ബിരുദവും കോയമ്പത്തൂർ അണ്ണാ യൂണിവേഴ്സിറ്റിയിൽ നിന്ന് എം.ബി.എ.യും നേടിയിട്ടുണ്ട്. വേദശാസ്ത്രപഠനം ബാംഗ്ലൂർ യുണൈറ്റഡ് തിയോളജിക്കൽ കോളേജിലായിരുന്നു. ഇവയ്ക്കുപുറമേ ബെറോഡ സംഗീത അക്കാദമിയിൽ മൂന്നു വർഷത്തെ കർണ്ണാടക സംഗീതപഠനവും നടത്തിയിട്ടുണ്ട്.

ബസ്ക്യാമ്മ ജനി സൂസൻ ചാക്കോ നേഴ്സിംഗിൽ ബിരുദാനന്തര ബിരുദം നേടി ഇപ്പോൾ ബാംഗ്ലൂരിലുള്ള ഡോ. അംബേദ്കർ മെഡിക്കൽ കോളേജിനോടനുബന്ധിച്ചുള്ള നേഴ്സിംഗ് കോളേജിൽ ട്യൂട്ടറായി ജോലി ചെയ്യുന്നു. ഈ വൈദികദമ്പതികൾക്ക് രണ്ടു കുട്ടികൾ ഉണ്ട്.

കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിൽ ശുശ്രൂഷ നിർവ്വഹിക്കുന്നതിനാണ് ബഹു. അച്ചൻ വൈദികപട്ടം സ്വീകരിച്ചിരിക്കുന്നത്.



Printed and published by Fr. Abraham Karamel, Secretary, Kandanad East Diocese, Bishop's House, Muvattupuzha - 686 661, Ph: 0485 2832401
Managing Editor : P.J. Varghese Ph: 0485 2253209, Printed at St. George Press, Muvattupuzha